# EFFECTIVE ADCOM

# ഇഫെക്ടീവ് ആഡ്കോം

APRIL 2018 Vol. 4 Issue 39 | മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് & മാർക്കറ്റിംഗ് മാസിക | Price: ₹50/-

ഈസ്റ്റർ-വിഷു ആശംസകൾ

INSIDE OUTSIDE AD WORLD

## ആയാംകുടിയിലെ ഏദൻതോട്ടം

Feature - Mango Meadows

## കരിയറിലേക്കുള്ള പുതുവഴികൾ തേടുമ്പോൾ

Career Guidance

## ആരാണ് നിങ്ങളുടെ റോൾ മോഡൽ?

Motivation

## ബിസിനസ്സിൽ വിജയം കാണാൻ

## ഹിമപർവതനിരകളിലെ ദിനരാത്രങ്ങൾ

Travelogue

## സിനിമ വന്ന വഴി

• MODELING • STUDENTS' CORNER • SOFTWARE • SPROUTING SEEDS • MEDIA

# ഉള്ളടക്കം

Cover: Mango Meadows

Vol. 4 | Issue 39 | April 2018











Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം **eFFECTIVE ADCOM**
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam

Chief Editor
**Mathew K. Mulamoottil**

Associate Editor
**Batten Bose**

Advisory Board
**Thekkinkadu Joseph**
**Dr. K.S. David**, M.A, M.P.S.W.(TISS), Ph.D
**Prof. Josy Joseph**
**Joshy George**
**Somie**
**Janeesh Jajikalayam**

Marketing & Circulation Co-ordinator
**Vilsu Mathew**
Ph: 9744993356

Illustration
Adart Designing

Layout
**Ammu Ayyappan**

Office Administration
**Mini S. Nair**

Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India




effectiveadcom/posts 09846057461
/effective.adcom /effective_adcom
www.effectiveadcom.com

# EDITORIAL

## സത്യത്തിന്റെ ശവപ്പെട്ടികൾ

**സോ**ഷ്യൽ മീഡിയയിൽ സത്യം അസത്യങ്ങളുടെ ഇടയിൽ ഞെരിഞ്ഞമരുകയാണ്. വിജ്ഞാനം വിരൽതുമ്പിൽ ലഭിക്കുന്ന ഈ കാലത്ത് ഏതാണ് യാഥാർത്ഥ്യം എന്നറിയാതെ കുഴയുന്ന അവസ്ഥയിലാണ് നാം. ആവശ്യത്തിനും അനാവശ്യത്തിനും കള്ളപ്രചരണങ്ങൾ നടത്തി മറ്റുള്ളവരെ തെറ്റിദ്ധരിപ്പിക്കുകയും ഭീതിപ്പെടുത്തുകയും ചെയ്യുന്ന ദുഷ്ടജന്മങ്ങൾ അഴിഞ്ഞാടുകയാണ്.

ഇതിനിടെയാണ് ഫെയ്സ്ബുക്കിൽ നിന്നും അഞ്ചുകോടിയിലധികം ആൾക്കാരുടെ ഡാറ്റ ദുരുപയോഗപ്പെടുത്തിയതായ വാർത്ത പുറത്തു വന്നിരിക്കുന്നത്. വളരെ ആശങ്കാജനകമായ ഒരവസ്ഥയാണ് ഇത്. ഫെയ്സ്ബുക്ക്, വാട്സ് ആപ്പ് തുടങ്ങി ഏതു സോഷ്യൽ മീഡിയയിൽ കൈവച്ചാലും അപ്പോൾ തന്നെ ഒരു വ്യക്തിയുടെ എല്ലാ വിവരങ്ങളും ശേഖരിച്ചെടുക്കുവാനുള്ള തന്ത്രങ്ങൾ ഇവയിൽ ആവിഷ്ക്കരിച്ചിട്ടുണ്ട്. ആ വിവരങ്ങളുടെ അടിസ്ഥാനത്തിൽ എങ്ങനെയെല്ലാം ആ വ്യക്തിയെ സ്വാധീനിച്ചെടുക്കാം എന്നും ഈ ബുദ്ധികേന്ദ്രങ്ങൾ കണ്ടെത്തിക്കഴിഞ്ഞിരിക്കുന്നു. നിങ്ങൾ ഏതു ഷൂ തെരഞ്ഞെടുക്കണം ഏതു വാച്ചു ധരിക്കണം തുടങ്ങി നിങ്ങളുടെ ഭരണകർത്താവ് ആരായിരിക്കണം എന്നുവരെ നിങ്ങളെക്കൊണ്ടു തീരുമാനമെടുപ്പിക്കുവാൻ അവർക്കു കഴിയും.

വായനക്കാരെ വശീകരിക്കുകയും മസ്തിഷ്ക പ്രക്ഷാളനത്തിനു വശംവദരാക്കുകയും ചെയ്യുന്ന സന്ദേശങ്ങൾ കിട്ടിയാലുടൻ ഒന്നും ചിന്തിക്കാതെ ഫോർവേർഡ് ചെയ്യുന്നവർ ഓർക്കുക, നിങ്ങളും ഒരു വൻ ചതിക്കു കൂട്ടു നിൽക്കുകയാണ്. സത്യത്തെ തിരിച്ചറിയുവാൻ പറ്റാത്ത വിധം ബൗദ്ധിക മന്ദത വായനക്കാരിലേക്കെത്തിക്കുവാൻ സോഷ്യൽ മീഡിയക്കു കഴിയുന്നു. കുറെ നല്ലവശങ്ങളുണ്ടെങ്കിലും നല്ലതേത്, നല്ലതല്ലാത്തതേത്, നന്മയേത്, തിന്മയേത് എന്നു തിരിച്ചറിയാനാവാത്ത വിധം തേൻ പുരട്ടിയ വിഷ ചഷകങ്ങളാണ് ഇന്ന് സോഷ്യൽ മീഡിയ.

വിശ്വസിക്കാതിരിക്കുക, വരുന്ന സന്ദേശങ്ങളേതായാലും ഒന്നും തന്നെ വിശ്വസിക്കാതിരിക്കുക, ഫോർവേർഡ് ചെയ്ത് മറ്റുള്ളവരെക്കൂടി ധർമ്മസങ്കടത്തിലാക്കാതിരിക്കുക എന്നതാണ് ഇപ്പോൾ കരണീയമായുള്ളത്. പ്രത്യേകിച്ചും പ്രധാനപ്പെട്ട ഇലക്ഷനുകൾ വരാനിരിക്കുന്ന സമീപഭാവിയിൽ ഇത്തരം സോഷ്യൽ മീഡിയകൾ ദുരുപയോഗം ചെയ്യപ്പെടാനുള്ള സാദ്ധ്യത വളരെയേറെയാണ്. ഇതു ദുരുപയോഗം ചെയ്യുന്നതിൽ ചെറിയ പാർട്ടിയെന്നോ വലിയപാർട്ടിയെന്നോ ഇല്ല. എല്ലാവരും, എല്ലാവരും തന്നെ അധികാരക്കൊതിയോടെ എന്തു കടുംകൈയ്യും ചെയ്യുവാൻ മടിയില്ലാത്തവരായി മാറിയിരിക്കുന്നു.

തെറ്റേത് ശരിയേത് എന്ന് അന്വേഷിച്ചറിയുവാനുള്ള സാവകാശം പോലും വായനക്കാരന് ലഭിക്കും മുൻപ് ഇത് വായനക്കാരനെ സ്വാധീനിച്ചു കഴിഞ്ഞിരിക്കും.

ഉണർന്നിരിക്കുക. അനുഭവങ്ങളിൽ നിന്നും പാഠങ്ങൾ പഠിക്കുക. പൊതുജനം കഴുതകളാണെന്ന പതിവു വിശ്വാസത്തിലാണ് ഈ നുണകൾ പടച്ചു വിടുന്നത്. ഉറക്കെപ്പറയുക, പൊതുജനം എപ്പോഴും കഴുതകളല്ല.

സ്നേഹപൂർവ്വം,

**ചീഫ് എഡിറ്റർ**



# ആയാംകുടിയിലെ ഏദൻതോട്ടം

ജൈവവൈവിധ്യങ്ങളുടെയും കാർഷിക ഉൽപ്പന്നങ്ങളുടെയും കലവറ. ഇന്ത്യയിലെ ആദ്യത്തെ അഗ്രികൾച്ചറൽ തീം പാർക്ക്. ഈ വിശേഷണങ്ങൾ എല്ലാം തന്നെ ചേരും, കോട്ടയം കടുത്തുരുത്തിക്ക് സമീപം ആയാംകുടിയിൽ സ്ഥിതി ചെയ്യുന്ന എൻ. കെ. കുര്യന്റെ മാംഗോ മെഡോസ് എന്ന സ്വപ്ന ഭൂമിക്ക്. ദുബായിൽ സിവിൽ എൻജിനീയറായി ജോലി ചെയ്തിരുന്ന ഇദ്ദേഹത്തിന് കൃഷിയുമായി യാതൊരു ബന്ധവുമുണ്ടായിരുന്നില്ല. എന്നാൽ ജെയിംസ് എന്ന നെല്ലിക്കുഴി കുര്യാക്കോസിന് ഇപ്പോൾ കൃഷിയെപ്പറ്റി പറയുവാൻ നൂറുനാവാണ്. കഠിനാധ്വാനവും, സാഹസബുദ്ധിയും കൊണ്ട് മാത്രം ഉയരങ്ങളിൽ എത്താം എന്ന് തെളിയിച്ചിരിക്കുകയാണ് ഈ നാൽപ്പത്തിയാറുകാരൻ.

നമ്മുടെ വനങ്ങളിൽ വർഷങ്ങൾ തിരഞ്ഞാലും കണ്ടെത്താൻ കഴിയാത്ത അപൂർവ്വയിനം വൃക്ഷങ്ങൾ, പതിനെട്ടു വർഷം പഴക്കമുള്ള ഊദ്, ഇലയുടെ അഗ്രഭാഗത്ത് എട്ടിലകളുള്ള മഹാവില്വം, വിരലുകൾ കൊണ്ട് തടിയിൽ തൊട്ടാൽ നെറ്റിയിൽ തൊടാനുള്ള ഭസ്മം ലഭിക്കുന്ന ഭസ്മക്കുവളം, നാലുതരം രുദ്രാക്ഷ വൃക്ഷങ്ങൾ, മലമ്പനി അടക്കമുള്ള രോഗങ്ങൾക്കു മരുന്നുണ്ടാക്കുന്ന സിങ്കോണ മരം, മദനക്കാമരാജൻ മനോരഞ്ജിനി പോലുള്ള അപൂർവ്വ വൃക്ഷങ്ങൾ, തുടങ്ങി 4800 സസ്യവർഗ്ഗങ്ങൾ, 174 ഇനം ഫലവൃക്ഷങ്ങൾ, 84 ഇനം പച്ചക്കറി വിളകൾ, 39 ഇനം വാഴകൾ എന്നിങ്ങനെ നീളുന്നു മാംഗോ മെഡോസിലെ കണ്ണിനു കുളിർമയേകുന്ന പച്ചപ്പ്. കൂടാതെ മുപ്പതേക്കറിൽ, ടൺ കണക്കിന് മത്സ്യങ്ങൾ വളരുന്ന നാലേക്കർ പരപ്പുള്ള കുളങ്ങൾ. വിദേശ സർവ്വകലാശാലയിലെ വിദഗ്ധർ മുതൽ പ്രൈമറി ക്ലാസ് കുട്ടികൾ വരെ ഇവിടത്തെ സന്ദർശകരിൽ ഉൾപ്പെടുന്നു.

### വ്യത്യസ്തത തേടിയുള്ള ആദ്യ ചുവടു വെപ്പ്...

30,000 പേർ ജോലി ചെയ്യുന്ന ദുബായിലെ റൊബസ്റ്റ് കൺസ്ട്രക്ഷൻ കമ്പനിയുടെ ജനറൽ മാനേജർ ആയിരുന്നു. സിവിൽ എൻജിനീയറിൽ നിന്ന് കർഷകനിലേക്കുള്ള ചുവടുമാറ്റം മാറ്റം 2008ലാണ്. ദുബായിൽ ജോലി ചെയ്യുന്ന കാലത്ത് ഒരു ദിവസം അറബികളുടെ മസ്ര (ഫാം ഹൗസ്) കാണുകയുണ്ടായി. പച്ചപ്പിന്റെ ഒരംശം പോലും കാണാൻ ഇടയില്ലാത്ത മരുഭൂമിയെ അവർ പച്ചപുതപ്പിച്ചു, ചെറിയ ചെറിയ ഈന്തപ്പനകൾ കൊണ്ടുള്ള തണൽ മരങ്ങൾ, കുഴൽകിണർ ജലം കൊണ്ടുള്ള കൈത്തോടുകളും ജലധാരയും, അവയ്ക്ക് നടുവിൽ തീർത്ത മനോഹരമായ കോട്ടേജുകളും. അന്നു മനസ്സിൽ കയറികൂടിയതാണ് നമ്മുടെ കുട്ടനാടിനേയും ഇതുപ്പോലെ സസ്യലതാദികൾ കൊണ്ട് പച്ചപുതപ്പിക്കണം എന്ന്. അഞ്ചോ ആറോ മരങ്ങളെക്കുറിച്ചു മാത്രം അറിവുണ്ടായിരുന്ന എനിക്ക് ഇന്ന്



അറിയപ്പെടുന്ന പേരുകളും, ശാസ്ത്രീയ നാമവും, അവയെകൊണ്ടുള്ള ഉപയോഗങ്ങളും, ചരിത്രവും എഴുതിവെച്ചിട്ടുണ്ട്. അതിനുവേണ്ട നിർദേശങ്ങൾ തന്ന് സഹായിച്ചത് കേരള കാർഷിക സർവ്വകലാശാലയിൽ നിന്ന് ഫോറസ്ട്രിയിൽ നിന്ന് എം.എസ്.സി എടുത്ത കടുത്തുരുത്തി പഞ്ചായത്ത് സെക്രട്ടറി സുജിത് കരുൺ (ഇപ്പോൾ എറണാകുളത്തു ഹരിതകേരളം ഓഫീസർ) ആണ്. കൂടാതെ ഇവിടെയുള്ള സസ്യങ്ങളുടെ ബോട്ടാനിക്കൽ നാമവും, ചരിത്രവും എല്ലാം തയ്യാറാക്കാൻ സഹായിച്ചത് പീച്ചിയിലെ സയന്റിസ്റ്റ് ഡോ. എൻ ശശിധരൻ സാറിന്റെ flowering plants of kerala എന്ന സിഡി കണ്ടിട്ടാണ്.

## എല്ലാം ഒരു കൈക്കുമ്പിളിൽ....

ഞാവലും, മരുതും, മണിമരുതും, പ്ലാവും, പൈനയും, യുക്കാലിയും, ഗ്രാന്റ്റിസും, സ്ട്രോബറിയും, കിവിയും, ചന്ദനവും, ഊതുമെല്ലാം, ഇടകലർത്തിയാണ് വെച്ചിരിക്കുന്നത്. നാൽപ്പാമര വഞ്ചിയും, നീലക്കൊടുവേലിയും, രാവണൻ സീതയെ എത്തിച്ചതെന്നു ഇതിഹാസം പറയുന്ന അശോക വനിയിലെ ശിംശിപാമരവും, നക്ഷത്രവനവും എല്ലാം ഒരൊറ്റ തൊടിയിൽ. പർവ്വത മേഖലയിൽ മാത്രം വളരുന്ന ദേവദാരു മുതൽ ഒലീവും, അത്തിയും, നീർമാതളവും, കർപ്പൂര തുളസിയും, ദശപുഷ്പങ്ങളുമെല്ലാം ആളുകളെ വിസ്മയിപ്പിക്കുന്നു. ഏതെങ്കിലും ഒരവസരത്തിൽ ഇവയെക്കുറിച്ചെല്ലാം കേട്ടിട്ടുണ്ടെന്നല്ലാതെ ആരും ഇതിൽ പലതും ഒരിക്കൽ പോലും കണ്ടിട്ടില്ല. ഓരോ ആളുകളുടേയും നാളിനു ചേരുന്ന മരങ്ങൾ കണ്ടെത്താനുള്ള സൗകര്യവും ഇവിടെ ഒരുക്കിയിട്ടിണ്ട്. വളരെ കൗതുകത്തോടെയാണ് ആളുകൾ ഇതെല്ലാം നോക്കി കാണുന്നത്. അത് കാണുമ്പോൾ അവരിൽ ഉണ്ടാവുന്ന അത്ഭുതവും സന്തോഷവുമെല്ലാം ഒരു കാഴ്ച്ചക്കാരനെ പോലെ നിന്നു ഞാൻ ആസ്വദിക്കാറുണ്ട്.

കൃഷിയിൽ താൽപ്പര്യം ഇല്ലാത്തവരുടെ മനസ്സിൽ പോലും ഒന്നു ഇരുത്തി ചിന്തിപ്പിക്കും വിധമാണ് ഇവിടത്തെ സജ്ജീകരണങ്ങൾ. ഫലവൃക്ഷങ്ങൾ നട്ടുവളർത്തിയ ഏദൻ തോട്ടമാണ് ഇവയിലൊന്ന്. ഭൂരിപക്ഷം വൃക്ഷങ്ങളും കായ്ച്ചു തുടങ്ങിയ ഈ തോട്ടത്തിൽ വിലക്കപ്പെട്ട കനിയുമായി ആദം-ഹവ്വ ദമ്പതികളുടെ പ്രതിമ കാണാം. വിലക്കപ്പെടാത്ത കനിയാണ് ബാക്കി മുഴുവനും. എലഫന്റ് ആപ്പിൾ, ബാങ്കോക്ക് ചാമ്പ, വെൽവെറ്റ് ആപ്പിൾ, ലാങ്ഷാറ്റ്, ജബോട്ടിക്കാബ, കിവി, ആഫ്രിക്കൻ പിസ്ത, ബർമീസ് മരമുന്തിരി, സാന്റോൾ, ലെമൺ വൈൻ, സബർജിൽ, മിറക്കിൾ ഫ്രൂട്ട്, മുട്ടിപ്പഴം, കാട്ടമ്പഴം, കോക്കം, മധുരളൂവി എന്നു വേണ്ട ഈ ഇനങ്ങളുടെയെല്ലാം ഉപ ഇനങ്ങളും ഉണ്ട് ഏദൻത്തോട്ടത്തിൽ. കൂടാതെ 101 തരം മാവുകൾ, 21 തരം പ്ലാവുകൾ, പതിനാറുതരം ചാമ്പകൾ, പന്ത്രണ്ടു തരം വീതം പേരയും പപ്പായയും, ഒമ്പതു തരം തെങ്ങ് എന്നിങ്ങനെ നീളുന്നു പട്ടിക. ഇന്ത്യയുടെ വലിയ രൂപം ഉണ്ടാക്കി അതിലെ ഓരോ സംസ്ഥാനങ്ങളുടെയും സ്ഥാനത്ത് അതാത് സംസ്ഥാന വൃക്ഷം വച്ചുപിടിപ്പിച്ചിരിക്കുന്നത് കുട്ടികൾക്കും സഞ്ചാരികൾക്കും ഓരോ സംസ്ഥാനങ്ങളിലേയും വൃക്ഷങ്ങളെപ്പറ്റി കൃത്യമായ ധാരണ ഓർമയിൽ നിലനിർത്താൻ സാധിക്കും. നാൽപ്പാമര വഞ്ചിയും മറ്റും ഇതിന് ഉദാഹരണങ്ങളാണ്. നമ്മുടെ പ്രകൃതിയുടെ പരിഛേദം തന്നെയാണിവിടമെന്നതിൽ തർക്കമില്ല. നൂറോളം ഇനം ശലഭങ്ങൾ ഇവിടെയുണ്ട്. സസ്യങ്ങൾ കൂടിയതോടെ ശലഭങ്ങളുടെ എണ്ണവും വർദ്ധിച്ചു.

ഈ തോട്ടത്തിലെ ഭൂരിപക്ഷം വൃക്ഷലതാദികളുടെയും ഊരും പേരും മാത്രമല്ല, അവയെക്കുറിച്ചുള്ള കഥകളും ഹൃദിസ്ഥം. 4800 ൽ അധികം വർഗങ്ങൾ വരുന്ന വൃക്ഷലതാദികൾ, വൻമരങ്ങൾ, ചെടികൾ, ഔഷധ സസ്യങ്ങൾ, പച്ചക്കറികൾ, വളർത്തു മൃഗങ്ങൾ തുടങ്ങി മനസ്സിനു കുളിർമയേകുന്ന ഒട്ടേറെ വ്യത്യസ്തങ്ങളായ കാഴ്ച്ചകൾ കൊണ്ട് സമ്പന്നമാണ് ഇവിടം.

## സ്വപ്ന സാക്ഷാൽക്കാരത്തിന്റെ തുടക്കം..

പതിനഞ്ചു ലക്ഷം രൂപക്ക് നാലര ഏക്കർ മണ്ണുമായി തുടക്കം കുറിച്ച മാംഗോ മെഡോസ് ഇപ്പോൾ നിലക്കൊള്ളുന്നത് 35 ൽ ഏറെ ഏക്കർ സ്ഥലത്താണ്. ആദ്യമായി ഇത്തരത്തിലൊരു സംരംഭം തുടങ്ങിയപ്പോൾ മനസ്സിൽ ഒരു പ്ലാനും ഉണ്ടായിരുന്നില്ല, ഞാൻ തന്നെയായിരുന്നു ഇവിടത്തെ തോട്ടക്കാരനും വാച്ച്മാനും, തെഴിലാളിയും എല്ലാം. തുടക്കത്തിൽ നാലരയേക്കർ ഭൂമിയിൽ കുളം നിർമ്മിച്ചു. കുട്ടനാടൻ പാടങ്ങളിൽ വെള്ളം വറ്റിച്ചപ്പോൾ കിട്ടിയ കാരി, വരാൽ, മഞ്ഞക്കൂരി എന്നിവയെയാണ് ആദ്യം കുളത്തിലിട്ടത്. മൂന്നു വർഷത്തിനു ശേഷം കുളം വറ്റിച്ചപ്പോൾ കിട്ടിയത് മൂന്നു ലോഡിലധികം മത്സ്യങ്ങൾ. നല്ല വില കിട്ടുമെന്ന് കേട്ട് മൂന്ന് ലോഡു മീനുമായി തൃശ്ശൂർ മാർക്കറ്റ് വരെ പോയ സംഭവം ഉണ്ടായിട്ടുണ്ട്, നാട്ടിൽ അൻപത് രൂപയുള്ള മീനിനു അവിടെ വെറും പതിനഞ്ചു രൂപ. ഒന്നുപോലും വിൽക്കാതെ മടക്കികൊണ്ടുവന്നു തോട്ടത്തിൽ കുഴിച്ചിട്ടു. 'വിപണി അറിയാതെ വിത്ത് എറിയരുതെന്ന്' അന്ന് ഞാൻ പഠിച്ചു. ഈ അനുഭത്തിൽ നിന്ന് എല്ലാം പാഠമുൾക്കൊണ്ട് കൂടുതലായി ഓരോ കാര്യങ്ങളും ശ്രദ്ധയോടെ ചെയ്യാൻ തുടങ്ങി.ഇവിടെയുള്ള ഓരോ മരങ്ങളിലും അവയെ ഓരോ നാട്ടിലും



എൻ.കെ.കുര്യൻ

## പുതുമയിൽ നിന്ന് പഴമയിലേക്ക്...



നടപ്പാത

തനതു കൃഷിരീതികൾ ഓർമ്മപ്പെടുത്തുന്ന ചക്രവും നെൽപ്പാടവും, പക്ഷിസങ്കേതവും, ഏറുമാടവും, തേയിലത്തോട്ടവും, ചായക്കടയുമെല്ലാം പുതുമയിൽ നിന്ന് പഴമയിലേക്കുള്ള തിരിച്ചുപോക്കായി കാണാം. അതുകൊണ്ടാവാം കാഴ്ച്ചക്കാരിൽ ഏറെയും പ്രായമായ ആളുകളാണ്. ഒരുപക്ഷേ ചെറുപ്രായക്കാരേക്കാളും കൂടുതൽ ഇതെല്ലാം ആസ്വദിക്കാൻ അവർക്ക് പറ്റും. ലോകത്തുള്ള എല്ലാ പാർക്കുകളിലും ഓരോ പ്രായക്കാർക്കും ഉള്ള റൈഡുകൾ ഉണ്ടാവും പ്രായമായവർക്ക് മനസ്സിനിണങ്ങുന്ന തരത്തിലുള്ള ഒന്നും എവിടേയും കാണാൻ കിട്ടാറില്ല. മാംഗോ മെഡോസിന്റെ പ്രത്യേകത ഇവിടം ഏതൊരു കാഴ്ച്ചക്കാരനേയും പ്രായഭേദമന്യേ ആകർഷിക്കുന്നു എന്നുള്ളതാണ്. അത് മറ്റൊന്നും കൊണ്ടല്ല ഇവിടത്തെ ഇളം വെയിലോടുകൂടിയ തണുത്ത കാറ്റും, ചെറു തണലുകളോടെയുള്ള നടപ്പാതയും ഒക്കെ ആവണം. കാഴ്ച്ചകൾ ആസ്വദിച്ച് കാണാൻ കഴിയും വിധമായി ആറു കി.മീ. നീളത്തിൽ ഓടു പാകിയ നടപ്പാതയുടെ വശങ്ങളിലാണ് സസ്യജാലങ്ങളുടെ ജീവിക്കുന്ന കലവറ. കുട്ടികൾക്കും വലിയവർക്കുമായി സൈക്കിൾ ചവിട്ടിയും കാഴ്ച്ചകൾ ആസ്വദിക്കാം. കേരളത്തിൽ ആദ്യമായി ഇ-റിക്ഷ ഓടി തുടങ്ങിയതും, സോളാർ ബോട്ട് ഓടിച്ചതും ഇവിടത്തന്നെ. കുതിര വണ്ടി, കാളവണ്ടി എന്നിവയും അന്തരീക്ഷ മലനീകരണം ഒഴിവാക്കുന്നതിനായി പാർക്കിൽ ഉപയോഗിക്കുന്നുണ്ട്. മറ്റൊരു ഭാഗത്ത് വൃക്ഷത്തിനൊടൊപ്പം തലഉയർത്തി നിൽക്കുന്ന വശങ്ങൾ മറയ്ക്കാത്ത ഷെഡാണ് പക്ഷിനിരീക്ഷണ കേന്ദ്രം, ഇവിടെ ഇരുന്ന് വിശാലമായ കുട്ടനാടൻ പാടശേഖരം ദർശിക്കാം. ഒപ്പം കണ്ണെത്താ ദൂരത്ത് പരന്നു കിടക്കുന്ന പാടശേഖരത്തിൽ ഓരോ സീസണിലും പറന്നിറങ്ങുന്നത് സ്വദേശിയും വിദേശിയുമായ നിരവധിയിനം പക്ഷിക്കൂട്ടങ്ങളാണ്. അഞ്ചേക്കറിൽ അധികം വിസ്തൃതിയുള്ള ശുദ്ധജലം നിറഞ്ഞ കുളത്തിൽ 64 ഇനത്തിൽപ്പെട്ട നാടനും കാർപ്പുമായ മത്സ്യങ്ങൾ ഉൾപ്പെടുന്നു. അവയിൽ പലതും ഇന്ന് നമ്മുടെ നാട്ടിൻപുറങ്ങളിൽ നിന്ന് അന്യമായിട്ടുള്ളവയാണ്. മീൻ കുളത്തിൽ മീനൂട്ടിനു സൗകര്യപ്രദമായ വിധത്തിൽ ഒരു പിരിയൻ പാലം. ഈ മീനൂട്ട് പാലത്തിന്റെ മറ്റൊരു പ്രത്യേകത ഈ പാലം നിർമ്മിച്ചിരിക്കുന്നത് ഒരു രൂപ നാണയം നിർമ്മിക്കാൻ ഉപയോഗിക്കുന്ന മെറ്റൽഷീറ്റിന്റെ അവശിഷ്ടം കൊണ്ടാണ്. തകിടിലെ തുളകളിലൂടെ കുളത്തിലെ മത്സ്യങ്ങളെ കാണുകയും അവയ്ക്ക് തീറ്റ കൊടുക്കുകയും ചെയ്യാം.

കൊതുമ്പുവള്ളവും പെഡൽബോട്ടുമൊക്കെ പ്രയോജനപ്പെടുത്തി ഫാമിലെ കുളങ്ങളിലൂടെയും



ചക്രവും നെൽപ്പാടവും



മീനൂട്ട് പാലം



വിശ്രമകേന്ദ്രം

കനാലുകളിലൂടെയും ഉല്ലസിച്ചു നീങ്ങാം. കൂടാതെ ചിൽഡ്രൻസ് പാർക്ക് കൂടിയുണ്ട്. കൃത്രിമമായു ണ്ടാക്കിയ കുന്നിനു ചുറ്റും നട്ടുവളർത്തിയ തേയില ത്തോട്ടമാണ് മറ്റൊരു കൗതുകം. സമുദ്രനിരപ്പിലുള്ള ഈ തോട്ടത്തിൽ നിന്ന് ആഴ്ച്ചതോറും പത്തുകിലോ യിലേറെ തേയില നുള്ളിയിട്ടുണ്ട്. ഫാമിന്റെ പിൻ ഭാഗത്തെ തോടിനോടു ചേർന്ന് കെട്ടിയുയർത്തിയ ത ട്ടിൽ നിന്നും ചൂണ്ടയിടുകയും ആവാം.

ഇരുപതോളം കോട്ടേജുകളും ഇവിടെയുണ്ട്. ഇവി ടെയുള്ള റോഡുകൾക്ക് ജൈവശാസ്ത്രഞ്ജന്മാരുടെ പേരുകളാണങ്കിൽ കോട്ടേജുകൾക്ക് പഴങ്ങളുടെ പേരുക ളാണ് നൽകിയിരിക്കുന്നത്. കൂട്ടുകുടുംബങ്ങൾക്കു താ മസിക്കാനുള്ള നാലുകെട്ട് മുതൽ ഹണിമൂൺ കോട്ടേജ് വരെ ഇവയിലുൾപ്പെടും. പൊതുവായി സ്വിമ്മിംഗ് പൂൾ ഉണ്ടെങ്കിലും, കോട്ടേജുകൾക്കു മാത്രമായും പൂൾ സൗകര്യം ഒരുക്കിയിട്ടുണ്ട്. ചില കോട്ടേജുകൾക്ക് കിട പ്പറയുടെ തറയിലെ പരവതാനി നീക്കി മീനിനു തീറ്റ ഇട്ടുകൊടുക്കാനുള്ള സൗകര്യവും ഉണ്ട്. താമസക്കാ രായി എത്തുന്നവർക്ക് ഫാമിലെ പഴങ്ങളും പച്ചക്കറിക ളുമൊക്കെ വിളവെടുക്കാനും പാചകം ചെയ്തു ഭക്ഷി ക്കാനുമുള്ള അനുമതിയും കൊടുക്കാറുണ്ട്. ഏറുമാട കോട്ടേജിനുള്ള പണി നടന്നു കൊണ്ടിരിക്കുകയാ ണ് ഇപ്പോൾ. മാനംമുട്ടേ ഹരിത കാന്തശോഭയിൽ നിറഞ്ഞുനിൽക്കുന്ന ഈ പച്ചപ്പിന്റെ തുരുത്തിലേക്ക് വിദ്യാർത്ഥികൾ മുതൽ വിദേശ സർവ്വകലാശാല യിലെ വിദഗ്ധർ വരെയാണ് സസ്യങ്ങളെ അടുത്ത് അറിയാനായി താമസിച്ച് പഠനം നടത്തുന്നത്. ഏത് മതസ്ഥർക്കും ഇവിടം ഉതകുന്ന രീതിയിലുള്ള താമസ സൗകര്യങ്ങളാണ് ഒരുക്കിയിരിക്കുന്നത്. മുസ്ലീം പള്ളി യും, കൺവെൻഷൻ സെന്ററും, തുളസി തറയുമെല്ലാം അത്തരത്തിൽ പണികഴിപ്പിച്ചതാണ്. സർപ്പക്കാവും തൊട്ടടുത്തുള്ള കുളവും ഗതകാലസ്മരണ നൽകും. ഒരു പോസിറ്റീവ് എനർജി കിട്ടാറുണ്ട് ഇവിടത്തെ ആലിൻ ചുവട്ടിൽ വന്ന് ഇരിക്കുമ്പോൾ. അത് തന്നെയാ ണ് ഇവിടെ വരുന്നവരും അഭിപ്രാ യപ്പെടുന്നതും. നാലു നില കെട്ടിടത്തിന്റെ അത്ര ഉ യരമുള്ള പരശുരാമ പ്രതിമ. വൃക്ഷകന്യക, പ്രണയജോഡികൾ, എന്നു വേണ്ട കുട്ടു സനും ഡാകിനിയും വരെ ഉൾപ്പെടുന്നതാണ് ഇവിടത്തെ പ്രതിമ ശേഖരം. മാംഗോ മെഡോസിലേക്കുള്ള പ്രവേശന ഫീസ് സാധാരണക്കാർ ക്കും താങ്ങാവുന്നതാണ്.


പരശുരാമ പ്രതിമ


പെഡൽബോട്ട്


കൊതുമ്പുവള്ളം


ചിൽഡ്രൻസ് പാർക്ക്









## പ്രതീക്ഷകൾ..

ട്രീ ഹൗസ്, കേവ് ഹൗസ്, റോപ് വേ, കടൽ മത്സ്യങ്ങൾ വളരുന്ന മറൈൻ അക്വേറിയം, ആയുർവേദ ആശുപത്രി, ഹെന്റി ഡേവിഡ് തൊ റോയുടെ 'വാൾഡൻ' ലോകപ്രസിദ്ധ സസ്യ/പരിസ്ഥിതി ശേഖരങ്ങൾ ഉൾപ്പെടുന്ന പബ്ലിക് ലൈബ്രറി, പാർക്കിനുള്ളിൽ തന്നെ എ.ടി.എം. എന്നിവ കൂടാതെ പാർക്കിലെ മത്സ്യവും പാലും പച്ചക്കറികളും വിപണനം ചെയ്യാനുള്ള ഒരു മൂല്യവർധന ഷോപ്പും തുടങ്ങാനുള്ള പദ്ധതി ആവി ഷ്ക്കരിക്കുന്നുണ്ട്. 150 ജോലിക്കാരുള്ള പാർക്കിൽ 30 ആളുകൾ പരിശീല നം സിദ്ധിച്ച ഗൈഡുകളാണ്. പാർക്കിന്റെ ഔപചാരിക ഉദ്ഘാടനം പോ ലും കഴിഞ്ഞിട്ടില്ലാത്ത അവസരത്തിൽ തന്നെ ഇത്തരത്തിൽ ആളുകളിൽ നിന്നുള്ള പ്രതികരണം വളരെ ഏറെ സന്തോഷിപ്പിക്കുന്നു. മൂന്ന് കോ ടി രൂപ കൂടി ഉണ്ടായാൽ ഈ ജൈവപാർക്ക് സഞ്ചാരികൾക്കായി പൂർ ണ്ണമായും തുറന്നുകൊടുക്കാനാവും. മുന്നൂറിലധികം പേർക്ക് തൊഴിൽ സാധ്യതയും ഉണ്ടാവും. ഇപ്പോൾ അതിനുള്ള ശ്രമത്തിലാണ്. ഗാർഷോം ഇന്റർനാഷണൽ, യു.ആർ.എഫ് ലോക റെക്കോർഡ് എന്നീ അവാർഡു കൾ ഉൾപ്പെടെ ഒട്ടനവധി അവാർഡുകൾ കിട്ടിയിട്ടുണ്ട്.

മനുഷ്യനിൽ നിന്നും അകന്നു പോകുന്നു എന്നു തോന്നുന്ന ഒരുപാടു കാര്യങ്ങളെ ഒരുമിപ്പിക്കുകയാണ് ഞാൻ മാംഗോ മെഡോസിലൂടെ, പക്ഷിക ളും അന്യം നിന്നു പോകുന്ന അവരുടെ ആവാസ വ്യവസ്ഥയുമെല്ലാം ഈ ജൈവകലവറയിലൂടെ ഒന്നാവുകയാണ്. മണ്ണിനേയും, പ്രകൃതിയേയും, മനുഷ്യനേയും ഒപ്പം നിർത്തണമെന്ന ആഗ്രഹത്തോടെയാവണം ഓരോ ആളുകളും മാംഗോ മെഡോസ് കണ്ടു മടങ്ങി പോകാൻ, അതാണ് എന്റെ ആഗ്രഹവും. നടക്കാൻ പറ്റാത്ത ആളുകൾക്കും ഒന്ന് അനങ്ങാൻ പോലും കെൽപ്പില്ലാത്ത മരണം കാത്തിരിക്കുന്ന ഒരുപാടാളുകൾക്കും എനിക്ക് മാംഗോ മെഡോസിലൂടെ സന്തോഷം നൽകാൻ കഴിഞ്ഞിട്ടുണ്ട്. അതു കൊണ്ട് ദൈവം എനിക്ക് ഇനിയും മാംഗോ മെഡോസിലൂടെ അത്ഭുത ങ്ങൾ സൃഷ്ടിക്കാനുള്ള അവസരങ്ങൾ നൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

തയ്യാറാക്കിയത്: **ഹാജിറ ഷെരീഫ്**



# ഹിമപർവതനിരകളിലെ ദിനരാത്രങ്ങൾ

ഹിമാലയംലോകമെങ്ങുമുള്ള സഞ്ചാരപ്രിയരെയും പർവ്വതാരോഹകരെയും എക്കാലവും ആകർഷിച്ച വിസ്മയം. ഭാരതത്തിലെ രണ്ടു മൂന്നു സംസ്ഥാനങ്ങളിലും, അയൽ രാജ്യങ്ങളിലുമായി പടർന്നു കിടക്കുന്ന ഹിമാലയം സാഹസിക സഞ്ചാരികൾക്കും, തീർത്ഥാടകർക്കും എന്നും ആവേശം പകരുന്ന സ്വർഗ്ഗ ഭൂമി.. ഉത്തരാഖണ്ടിലെ ഗഢ്വാൾ ജില്ലയിലെ ഹിമാലയൻ പുണ്യ നഗരങ്ങളും, നദീതീരങ്ങളും, ഒരുകാലത്തു മുനിമാരുടെയും ഉഗ്രതാപസന്മാരുടെയും സർവ്വസംഗ പരിത്യാഗികളായ ഋഷിവര്യന്മാരുടെയും വിഹാര രംഗങ്ങളായിരുന്നു. രാമായണത്തിലേയും മഹാഭാരതത്തിലേയും മാത്രമല്ല, അതിനും വർഷങ്ങൾക്കു മുൻപ് എഴുതപ്പെട്ട, വേദ ഉപനിഷത്തുക്കളുടെയും രചനയ്ക്കു വേദിയൊരുങ്ങിയതും ഈ തപോ ഭൂമി തന്നെ! പ്രസ്തുത ഗ്രന്ഥങ്ങളിൽ പരാമർശിക്കപ്പെട്ട മിക്ക സ്ഥലങ്ങളും, ഇന്നു സഞ്ചാരികൾക്കു ഇവിടെ കാണാം.

ഹിമാചൽ എന്ന പേരിൽ തന്നെയുണ്ട് ഹിമം എന്ന വാക്ക്. വലുപ്പത്തിൽ ഇന്ത്യയിലെ പതിനെട്ടാമത്തെ സംസ്ഥാനമാണിത്. ഏതാണ്ട് 68 ലക്ഷത്തിനടുത്തു മാത്രം ജനസംഖ്യയുള്ള ഇവിടെ നിന്നാണ് ഒട്ടേറെ നദികളുടെ തുടക്കവും. പഴങ്ങളും പച്ചക്കറികളും കൃഷി ചെയ്തു ഉപജീവനം കണ്ടെത്തുന്ന ഇവിടുത്തെ ആളുകൾ കൂടുതലായും സംസാരിക്കുന്നത് ഹിന്ദിയും ഹഹാരിയുമാണ്. കാഴ്ചക്കാരനെ ആശ്ചര്യപ്പെടുത്താനുള്ള ഭംഗി തന്റെ കൈവശം ഉള്ളതിനാൽ ഹിമാലയത്തിന് സ്വതന്ത്രമായി അഹങ്കരിക്കാം. അതു തന്നെയാണ് സഞ്ചാരികൾ തങ്ങളുടെ സ്വപ്ന സാഫല്യമായി ഹിമാചലിനെ താലോലിക്കാനുള്ള പ്രധാന കാരണവും. പ്രതീക്ഷയുടെ ഭാണ്ഡവുമായി കോഴിക്കോട് നിന്ന് വണ്ടി കയറുമ്പോൾ ലക്ഷ്യം ആഗ്രയായിരുന്നു. അവിടെ പ്രണയത്തിന്റെ ശിലാസ്ഥാപനമായ താജ്മഹലും തൊട്ടടുത്ത ആഗ്രഫോട്ടും കണ്ടു. ഷാജഹാന്റെയും മുംതാസിന്റെയും ചരിത്രം മനസ്സിൽ മിന്നി മാഞ്ഞപ്പോൾ താജ് കണ്ണിന് കുളിർമയായി. അടുത്ത പ്രയാണം തലസ്ഥാന നഗരിയിലേക്കായിരുന്നു. ഇന്ത്യ ഗെയിറ്റും ചെങ്കോട്ടയുമൊക്കെ കണ്ടപ്പോൾ പിറന്നത് ഇന്ത്യയിലാണെന്നോർത്ത് കൂടുതൽ അഭിമാനിച്ചു. തൊട്ടടുത്ത ജുമാമസ്ജിദിൽ എത്തിയപ്പോൾ അവിടെ







ജാതി മത ഭേദമന്യേ എല്ലാതരം ആളുകളേയും കാണാമായിരുന്നു. മസ്ജിദിന്റെ മുൻപിലുള്ള വിശാലമായ മാർക്കറ്റു മുഴുവൻ കറങ്ങി. ഡൽഹിയോട് യാത്ര പറഞ്ഞു. അടുത്ത ദിവസം ബുന്ധറിൽ എത്തി.അവിടെ നിന്നും നേരെ പുൽഗയിലേക്ക് തിരിച്ചു.ഇന്ത്യയിലുള്ളതിൽ വെച്ച് ഏറ്റവും സാഹസികമായ കൊടുംവളവുകളും നോക്കിയാൽ തല കറങ്ങുന്ന കൊക്കകളും ഉള്ള പുൽഗയിലേക്കുള്ള ആ ബസ്സ് യാത്ര ഏറെ ഹരമുള്ളതാക്കി. വണ്ടി പുൽഗയിലെത്തിയപ്പോൾ അടുത്ത ലക്ഷ്യം കൽഗ ആയിരുന്നു. അന്വേഷിച്ചപ്പോൾ അങ്ങോട്ടേക്ക് നടത്തമല്ലാതെ മറ്റു മാർഗങ്ങളൊന്നും തന്നെ ഇല്ല എന്നു മനസ്സിലായി. 2.5 കിലോമീറ്ററും 400 മീറ്റർ കുത്തനെയുള്ള മലയും 25 കിലോയിലധികം ഭാരമുള്ള ബാഗും ഞങ്ങൾക്ക് ശരിക്കും ഒരു വെല്ലുവിളിയായിരുന്നു. പക്ഷെ കൽഗയോടുള്ള മുഹബ്ബത്തു കാരണം ഞങ്ങൾ ആ വെല്ലുവിളി മറികടന്നു. കൽഗ വളരെ ഉയർന്ന പ്രദേശമാണ്. പതിനഞ്ചിൽ താഴെ വരുന്ന മനുഷ്യജീവികളെയാണ് അവിടെ കാണാനായത്. മഞ്ഞുമലകൾക്കിടയിലുള്ള വളരെ ഒറ്റപ്പെട്ട സ്ഥലം. 3 T-Shirt ഉം സഹായത്തിനു Jacket ഉം ഉണ്ടായിട്ടു പോലും തടയാനാകാത്ത മരം കോച്ചുന്ന തണുപ്പ്. ഉയരം കൂടുന്തോറും ചായയുടെ രുചിക്കൊപ്പം വിലയും കൂടുമെന്ന് കൽഗ ഞങ്ങളെ പഠിപ്പിച്ചു (ചായ 30). കുന്നിൻ ചെരിവും മഞ്ഞുമലകളും കുത്തനെയുള്ള ഇറക്കവും. ഫോട്ടോകളിൽ മാത്രം കണ്ടു വരാറുള്ള ഇത്തരം കാഴ്ചകൾ തീർത്തുംകണ്ണുകൾക്ക് രോമാഞ്ചമായിരുന്നു. ഒരു ദിവസം മുഴുവൻ അവിടെ റോന്ത് ചുറ്റി. കൽഗയുടെ ഭംഗി കണ്ടിട്ട് ശരിക്കും മണാലിയെയല്ല കൽഗയെയാണ് ഹിമാചലിന്റെ റാണിയാക്കേണ്ടത് എന്ന് തോന്നിപ്പോയി. മലനിരകൾക്കിടയിലൂടെ നീല നിറത്തിലുള്ള പരവതാനി വിരിച്ചിരിക്കുകയാണെന്ന് ആദ്യ കാഴ്ച്ചയിൽ തോന്നിപ്പിക്കും വിധമുള്ള കൽഗ ഡാം മനസ്സിനു കുളിർമ തരുന്ന മറ്റൊരു കാഴ്ച്ചയാണ്. അവിടെ നിന്ന് കൽഗയോട് യാത്ര പറഞ്ഞ് നേരെ കസോളിൽ എത്തി. കസോൾ താരതമ്യേന ഒരു ചെറിയ പട്ടണമാണ്. സുന്ദരമായ പാർവതി നദിയുടെ ഓരങ്ങൾ


മണാലിയിലെ മഞ്ഞുവീഴ്ച





റെസ്റ്റോറന്റ്


കൽഗ ഡാം

കടന്നു പോകുന്ന കസോൾ ഒരു സമതല പ്രദേശമാണ്. നല്ല തണുപ്പുള്ള കാലാവസ്ഥ ആയതിനാൽ വിശപ്പ് ഒരിക്കലും ഒരു വെല്ലുവിളിയായില്ല. ആ ദിവസം മുഴുവൻ കസോളിന്റെ മുക്കും മൂലയിലേക്കും ദൃഷ്ടി പതിപ്പിച്ചു. കാണാനിറങ്ങിയവനെ സംതൃപ്തിപ്പെടുത്താനുള്ളതെല്ലാം കസോൾ ഞങ്ങൾക്ക് നൽകി. അവിടെ നിന്നും മലനയിലേക്കു പോകാനായി ഞങ്ങൾ ജെറിയിൽ ബസ്സിറങ്ങി അന്വേഷിച്ചപ്പോൾ മലന അടഞ്ഞുകിടക്കുകയാണെന്ന് മനസ്സിലായി. ഒരൽപം നിരാശയിലായിരുന്നു ഞങ്ങൾ പ്രത്യേകിച്ചൊരു ലക്ഷ്യവുമില്ലാതെ ജെറിയിൽ അലഞ്ഞു തിരിഞ്ഞപ്പോൾ അവിടെ ക്രിക്കറ്റ് കളിക്കുന്ന പയ്യൻമാരെ കണ്ടു. കേരളവും ഹിമാചലും അങ്ങനെ രണ്ട് ടീമായി കളിച്ചാലോ എന്ന് ചോദിച്ചപ്പോൾ അവർക്കും ആവേശമായി. അങ്ങനെ കളിച്ച രണ്ട് കളിയിലും തോറ്റ് ആ ഉയർന്ന പർവതനിരകൾക്കിടയിൽ വെച്ച് ഞങ്ങൾ കേരളത്തെ മാനം കെടുത്തി. ഇനി ഞങ്ങൾക്ക് പോകാനുണ്ടായിരുന്നത് മണാലിയിലേക്കായിരുന്നു. ഇന്ത്യയുടെ വടക്കേ അറ്റത്തെ ബിയാസ് നദിയുടെ തീരത്ത് സ്ഥിതി ചെയ്യുന്ന ഒരു മലമ്പ്രദേശമാണ് മണാലി. പുരാതന കാലത്ത് ലഡാക്കിലേക്കുള്ള കച്ചവട സഞ്ചാരത്തിൽ പ്രധാന പങ്ക് വഹിക്കുക കൂടി ചെയ്തിട്ടുണ്ട്. ഹിമാചലിലെ കുളു, ഒരു ചെറിയ പട്ടണമായിട്ടും സഞ്ചാരികൾക്കിടയിൽ വളരെ പരിചിതമായ പേരാണ് മണാലി. അവിടെ നിന്ന് സോളങ് വാലിയിലേക്ക് തിരിച്ചു. അവിടുത്തെ കാഴ്ചകൾ കണ്ടപ്പോൾ സഞ്ചാരികൾ എന്തിനാണ് മണാലിക്ക് ഇത്രയേറെ പ്രാധാന്യം നൽകുന്നത് എന്ന് ബോധ്യമായി. അവിടെ മഞ്ഞിൽ കിടന്നും തമ്മിൽ വാരിയെറിഞ്ഞും കുറേ സമയം ചിലവഴിച്ചു. വടക്കൻ കേരളത്തിലെ രുചികരമായ ഭക്ഷണം മാത്രം കഴിച്ചു ശീലിച്ച ഞങ്ങൾക്ക് നോർത്ത് ഇന്ത്യൻ ഭക്ഷണത്തോട് പൊരുത്തപ്പെടാൻ ബുദ്ധിമുട്ടായി എന്നത് ഒഴിച്ചാൽ ജീവിതത്തിൽ ഒരിക്കലും മറക്കാനാവാത്ത നിമിഷങ്ങളാണ് ഹിമാലയം തന്നത്. ഓരോ യാത്രകളും നമുക്ക് തരുന്ന അനുഭവങ്ങൾ നമ്മുടെ വ്യക്തി ജീവിതത്തിൽ മുതൽക്കൂട്ടാണ്. സാഹചര്യങ്ങൾക്കനുസരിച്ച് മാറ്റം വരുത്താൻ കഴിയുന്ന മനസ്സിന്റെ ഉടമയാണെങ്കിൽ ലോകത്ത് എവിടെയും അനായാസം നമുക്ക് യാത്ര ചെയ്യാം.

### ഹിമാലയ യാത്രക്ക് എന്ത് ചിലവ് വരും? എങ്ങനെ പോകാം?

കേരളത്തിൽ നിന്നു കുറഞ്ഞ ചിലവിൽ ഒരു ഹിമാലയൻ യാത്ര എങ്ങനെ പോകാം എന്ന് നോക്കാം.


ബിയാസ് നദി



കുളു - മണാലി റോഡ്



കൽഗ

1. ഡൽഹി വരെ തീവണ്ടി കൂലി 800-900 രൂപ സ്ലീപ്പർ, ഏസി: 2000-2500 രൂപ. (തിരിച്ചും)

2. ഡൽഹി ഹരിദ്വാർ ഏസി സ്ലീപ്പർ ബസ്കൂലി 500 രൂപ, തീവണ്ടി സ്ലീപ്പർ 155-200 രൂപ, ഏസി 500 രൂപ.

3. ഹരിദ്വാർ ഋഷികേശ് ബസ്കൂലി 3540 രൂപ, വിക്രം 20-30 രൂപ.

4. ബദരീനാഥ് 600-700 രൂപ ബസ്കൂലി. സുമോ ആണെങ്കിൽ ഒരു നൂറു രൂപ കൂടും.

5. ജോഷിമഠിൽ തങ്ങി ബദരിയ്ക്ക് പോകാൻ 100 രൂപ ജീപ്പ് കൂലി.

6. ഹിമാലയത്തിലെത്തിയാൽ യാത്രകൾ താരതമ്യേന ചിലവു കുറവാണ്. ധാരാളം ചെറുവാഹനങ്ങൾ ലഭിക്കും.

7. റൂം സൗകര്യം ഹരിദ്വാർ, ഋഷികേശ്, ദേവപ്രയാഗ്, രുദ്രപ്രയാഗ്, ശ്രീനഗർ, നന്ദ പ്രയാഗ്, ജോഷിമഠ്, ബദരീനാഥ് എന്നീ സ്ഥലങ്ങളിൽ ലഭ്യമാണ്. 500-700 രൂപ വരെ.

8. ഭക്ഷണം പ്രധാനമായും റൊട്ടിയും ദാലുമാണ് 30-60 രൂപ വരും ഒരു നേരത്തിന്.

9. കേദാർനാഥ് യാത്രികർ കർണ്ണ പ്രയാഗിലിറങ്ങി 113 കി.മി ബസിലോ ടാക്സിയിലോ ഗൗരീ കുണ്ഠ് വരെ പോകണം. അവിടെ നിന്ന് 20 കി.മി കാൽ നടയായി വേണം കേദാർനാഥിലെത്താൻ. കേദാർ നല്ല തണുപ്പുള്ള സ്ഥലമായതിനാൽ ആവശ്യത്തിനു ചൂടു വസ്ത്രങ്ങൾ കരുതണം.

10.ബൈക്കിൽ പോകാൻ ആഗ്രഹിക്കുന്നവർ ഋഷികേശിലോ, ഹരിദ്വാറിലോ ഇറങ്ങി ലൈസൻസ്, തിരിച്ചറിയൽ കാർഡ് തുടങ്ങിയവ കാണിച്ച് ബൈക്കെടുക്കാം.



പാർവതി നദി



സോളങ് വാലി

ആക്ടീവ: 400 രൂപ, യമഹ : 500 രൂപ, എൻഫീൽഡ് 500: 1200 രൂപ, തണ്ടർബേർഡ്: 1200 രൂപ. ദിവസക്കൂലിയാണിത് 12 മണിക്കൂർ നേരത്തേക്ക്.

**കൈയ്യിൽ കരുതേണ്ടവ:**

1. ആവശ്യത്തിനു മാത്രം ധനം (അധികമുണ്ടെങ്കിൽ യാത്ര ആസ്വദിക്കാൻ പറ്റില്ല)

2. മെയ് മുതൽ സെപ്റ്റംബർ വരെ ഒരു ജാക്കറ്റ് ധാരാളം.

3. മിക്ക ഫോണിനും റേഞ്ച് ഇല്ലാത്തതു കൊണ്ട്, രണ്ട് സിം കണക്ഷൻ ഉപകാരമായിരിക്കും ഒന്നു കിട്ടാത്തിടത്ത് മറ്റേത് കിട്ടിയേക്കും.

3. ഒറ്റയ്ക്കു പോകുന്നവർക്ക് ഏറ്റവും പ്രധാനമായി വേണ്ടത് ആത്മവിശ്വാസം, ശുഭപ്രതീക്ഷ, ധൈര്യം എന്നിവയാണ്.

**സൂക്ഷിക്കേണ്ടത്:**

1. കാഷായമുടുത്തതു കൊണ്ടാരും സ്വാമിയാവണമെന്നില്ല. കാവിയുടുത്ത നല്ല സ്വാമി ലുക്കുള്ള ഒരു പാട് കള്ളന്മാർ ഉണ്ട്.

2. മയക്കു വസ്തുക്കൾ വിൽക്കുന്നവരെ.

3. ബൈക്കിൽ പോകുന്നവർ രാത്രി യാത്ര ഉപേക്ഷിക്കണം. കരടി, കടുവ, ആന, പുലി, കള്ളന്മാർ തുടങ്ങിയവയെ രാത്രി ശ്രദ്ധിക്കണം. ചുരങ്ങൾ അപകടം പതിയിരിക്കുന്നവയാണ്.

ഇത്രയും ഒരുങ്ങിയാൽ വളരെ ചിലവു കുറഞ്ഞ് ഒരാൾക്ക് ഹിമാലയം കണ്ട് വരാം ●



സാജിദ് അബ്ദുൾറഹ്മാൻ



# ആരാണ് നിങ്ങളുടെ റോൾ മോഡൽ?

ഒരു നല്ല റോൾമോഡലിനെ കണ്ടെത്താൻ കഴിയുന്നില്ലെങ്കിൽ സ്വയം ഒരു റോൾ മോഡൽ ആയിത്തീരുക – ഗെയ്ൽ ആനിഹർഡ്

ജീവിതത്തെ നിരന്തരം മെച്ചപ്പെടുത്തുവാൻ ആഗ്രഹിക്കുന്ന, അതിനുവേണ്ടി പരിശ്രമിക്കുന്ന ആളുകളിൽ പൊതുവായി കാണുവാൻ സാധിക്കുന്ന ഒരു പ്രധാനപ്പെട്ട കാര്യം അവരുടെ ജീവിതത്തിൽ റോൾ മോഡലുകൾ ഉണ്ടായിരുന്നു എന്നതാണ്. പോസിറ്റീവ് റോൾ മോഡലുകൾ നമ്മെ നിരന്തരം പ്രചോദിപ്പിക്കുന്നു. നമ്മുടെ മുൻപിലുള്ള യഥാർത്ഥ സാധ്യതകളെ മനസ്സിലാക്കുവാനും വിജയത്തിലേക്കുള്ള പ്രയാണപാതയിലെ തടസ്സങ്ങളെ മറികടക്കുവാനും റോൾ മോഡലുകൾ നമ്മെ സഹായിക്കുന്നു. ലക്ഷ്യത്തിലേക്കുള്ള പാതയിൽ നിന്ന് വഴുതി വീഴുന്ന സാഹചര്യങ്ങളിൽ അതിൽ നിന്ന് കരകയറാനുള്ള പ്രേരണയും പ്രചോദനവും തരുവാൻ റോൾ മോഡലുകൾ സഹായകരമാണ്.

ജീവിത വിജയത്തിലേക്കുള്ള നമ്മുടെ യാത്രയിൽ മാതൃകയാക്കുവാൻ കഴിയുന്ന ആരെയും നമുക്ക് റോൾ മോഡലുകൾ എന്ന് വിളിക്കുവാൻ സാധിക്കും. ലക്ഷ്യത്തിലേക്ക് കൂടുതൽ അടുക്കുവാനും കാര്യങ്ങൾ കൂടുതൽ കൃത്യതയോടെ കാര്യക്ഷമമായി ചെയ്യുവാനും ഇവർ നമ്മെ സഹായിക്കുന്നു. ജീവിതത്തിൽ ഒരു റോൾ മോഡൽ ഉണ്ട് എന്ന് പറഞ്ഞാൽ ജീവിതത്തിൽ വിജയിക്കുവാനുള്ള സാധ്യത കൂടുതലാണ് എന്നാണ് അർത്ഥം.

### ആരായിരിക്കണം നിങ്ങളുടെ റോൾ മോഡൽ?

റോൾ മോഡലിനെ കണ്ടെത്തുകയെന്നാൽ, അനുകരിക്കുകയെന്നാൽ ഒരാളെ അന്ധമായിആരാധിക്കുക എന്നല്ല ഉദ്ദേശിക്കുന്നത് മറിച്ച് നമ്മുടെ ജീവിതവും വ്യക്തിത്വവുമായി ചേർന്ന് പോകുന്ന മികച്ച വ്യക്തികളുടെ അനുകരണീയമായ സവിശേഷതകളെ ജീവിതത്തിൽ സാംശീകരിക്കുക എന്നതാണ്. ഇത്തരത്തിലുള്ള മികച്ച ജീവിത മാതൃകകളെ കണ്ടെത്തുമ്പോൾ നാം ചില പ്രധാനപ്പെട്ട കാര്യങ്ങൾ ശ്രദ്ധിച്ചേ മതിയാവൂ.

1. നിങ്ങൾ തിരഞ്ഞെടുക്കുന്ന റോൾ മോഡൽ നിങ്ങൾ ജീവിതത്തിൽ നേരിടുന്നതിന് സമാനമായ പ്രശ്നങ്ങളെയും പ്രതിസന്ധികളെയും അഭിമുഖീകരിച്ചിട്ടുള്ളവരാകുന്നതാണ് ഉചിതം.

2. നമ്മൾ എല്ലാവരും ഒരുപാട് സ്വപ്നങ്ങളും അഭിലാഷങ്ങളും ഉള്ളവരാണ്. നമ്മൾ തിരഞ്ഞെടുക്കുന്ന റോൾ മോഡൽ നമ്മൾ സ്വപ്നം കാണുന്ന നേട്ടം നേടിയെടുത്തവരാകാൻ ശ്രദ്ധിക്കണം.

3. നമ്മുടെ ജീവിതത്തെ ശക്തിപ്പെടുത്തുന്ന ചിന്തകളുടെയും പ്രവർത്തികളുടെയും ഉടമയാകണം നമ്മുടെ റോൾ മോഡൽ.

4. ഒരാളുടെ ചിന്തകളെയും ജീവിതത്തെയും അന്ധമായി പിന്തുടരുന്നതിന് പകരം ഒന്നിലധികം റോൾ മോഡലുകൾ ഉണ്ടാവുന്നതാണ് നല്ലത്.

5. ജീവിതത്തിൽ എല്ലാ മേഖലകളിലും നമുക്ക് അനുകരിക്കാവുന്ന മാതൃകകളെ കണ്ടെത്താൻ കഴിയും. അത് കരിയറിലാകാം, വ്യക്തിജീവിതത്തിലാകാം എന്തിന് വസ്ത്രധാരണത്തിൽ പോലും നമുക്ക് റോൾ മോഡൽ ഉണ്ടാകാം.

നിങ്ങളുടെ ജീവിതത്തിൽ ഏറ്റവും കൂടുതൽ ആദരവ് തോന്നിയിട്ടുള്ളത് ആരോടാണ്? ആരെയാണ് നിങ്ങൾ കൂടുതൽ ഇഷ്ടപ്പെടുന്നത്? ആരെയൊക്കെ അനുകരിക്കുവാനാണ് നിങ്ങൾ ഇഷ്ടപ്പെടുന്നത്? ഇത്തരത്തിലുള്ള ചില ചോദ്യങ്ങൾക്ക് ഉത്തരം നൽകുവാൻ സാധിച്ചാൽ നമ്മുടെ റോൾ മോഡലിനെ നമുക്ക് കണ്ടെത്താം. ഇത്തരത്തിൽ നമ്മൾ കണ്ടെത്തുന്ന വ്യക്തി



കൾ ആരുമാവാം. അത് ഒരു അദ്ധ്യാപകനോ, ലോക നേതാവോ, കായിക താരമോ, ആത്മീയ വ്യക്തിത്വമോ, സഹപാഠിയോ, സഹപ്രവർത്തകനോ ആകാം. നമ്മുടെ റോൾ മോഡൽ ലോകപ്രശസ്തനോ നിരവധിയായുള്ള അവാർഡുകൾ വാങ്ങിക്കൂട്ടിയ ആളാകണമെന്നോ ശഠിക്കേണ്ടതില്ല മറിച്ച് മൂല്യബോധമുള്ള ചെറിയ കാര്യങ്ങൾപോലും ഫലപ്രദമായി ചെയ്യുന്ന ആളുകളെ നമുക്ക് അനുകരിക്കാൻ ആരംഭിക്കാം.

നമ്മൾ തിരഞ്ഞെടുത്തിരിക്കുന്ന ജീവിത മാതൃകകളുടെ റോൾ മോഡലിന്റെ പ്രത്യേകതകളെ തിരച്ചറിയുക എന്നതാണ് ഈ പ്രക്രിയയുടെ ആദ്യപടി. അവർ എങ്ങനെയൊക്കെയാണ് ജീവിതത്തിൽ നേരിട്ട തടസ്സങ്ങളെ തട്ടിമാറ്റിയത് എന്ന് മനസ്സിലാക്കുക. അവർക്ക് ജീവിതത്തിൽ എന്തെങ്കിലും വീഴ്ചകൾ ഉണ്ടായിട്ടുണ്ടെങ്കിൽ അതിൽ നിന്ന് എന്താണ് പഠിക്കാനുള്ളത് എന്ന് നിരീക്ഷിക്കുക എന്നതും പ്രധാനപ്പെട്ട കാര്യമാണ്.

തങ്ങളുടെ റോൾ മോഡലിന്റെ പാത പിന്തുടർന്ന് ജീവിതത്തിൽ വിജയിച്ചവരുടെ നിരവധി ഉദാഹരണങ്ങൾ നമുക്ക് മുൻപിലുണ്ട് അത്തരത്തിലൊരാളാണ് ജോസഫ് സ്കൂളിങ്ങ് എന്ന സിംഗപ്പൂർ നീന്തൽ താരം. സിംഗപ്പൂർ എന്ന കൊച്ചു രാജ്യത്തേക്ക് ഒളിമ്പിക്സ് സ്വർണ്ണമെഡൽ ആദ്യമായി കൊണ്ടുവന്ന മിടുക്കനായ ചെറുപ്പക്കാരനാണ് ജോസഫ് സ്കൂളിങ്ങ്. 2016ൽ ബ്രസീലിലെ റിയോഡിജനീറയിൽ നടന്ന ഒളിമ്പിക്സിൽ നൂറ് മീറ്റർ ബട്ടർഫ്ലൈ മത്സരത്തിലായിരുന്നു സ്കൂളിങ്ങിന്റെ സ്വർണ്ണ നേട്ടം. ചെറുപ്പം മുതലേ മൈക്കിൾ ഫെൽപ്സ് എന്ന ലോക പ്രശസ്തനായ നീന്തൽ താരത്തിന്റെ കടുത്ത ആരാധകനായിരുന്നു ജോസഫ് സ്കൂളിംഗ്. മൈക്കിൾ ഫെൽപ്സിന്റെ മത്സരങ്ങൾ നിരന്തരം നിരീക്ഷിച്ച ജോസഫ് സ്കൂളിംഗ് അദ്ദേഹത്തെ തന്റെ റോൾമോഡലായി സ്വീകരിച്ചു. ഏറ്റവും പ്രാധാന്യമർഹിക്കുന്ന കാര്യം റിയോ ഒളിമ്പിക്സിൽ സ്കൂളിംഗ് സ്വർണ്ണം നേടി ലോക കിരീടം ചൂടുമ്പോൾ മൈക്കിൾ ഫെൽപ്സിന് വെള്ളികൊണ്ട് തൃപ്തിപ്പെടേണ്ടി വന്നു എന്നതാണ്.

ചുറ്റുപാടും ഒന്ന് നിരീക്ഷിച്ചാൽ എല്ലാവരിൽ നിന്നും നമുക്ക് എന്തെങ്കിലുമൊക്കെ പഠിക്കുവാനുണ്ട് എന്ന് കാണുവാൻ സാധിക്കും. അത്തരത്തിലൊരു തീരുമാനം എടുക്കുമ്പോഴാണ് നമ്മുടെ മനസ്സ് വിശാലമാകുന്നത്. 'കണ്ടുമുട്ടുന്ന ആരും ഒന്നും തരാതെ പോകുന്നില്ല. എതിരെ വരുന്ന അന്ധനും വെളിച്ചം തരുന്നു' എന്നാണ് ഒ.വി.വിജയൻ ഖസാക്കിന്റെ ഇതിഹാസത്തിൽ പറഞ്ഞിരിക്കുന്നത്.

റോൾ മോഡലിനെ കണ്ടെത്തുന്നതു കൊണ്ടോ അവരുടെ മൂല്യങ്ങളെ ജീവിതത്തിൽ പകർത്തുന്നതു കൊണ്ടോ ഈ പ്രക്രിയ അവസാനിക്കുന്നില്ല. മറിച്ച് നമ്മൾ ബഹുമാനിക്കുന്ന ജീവിതമാതൃകകളുമായി ഇടപഴകുവാനുള്ള അവസരങ്ങളെ ഒരിക്കലും നഷ്ടപ്പെടുത്തരുത്. " It is better to hangout with people better than you. Pick out associates whose behaviour is better than yours and you will drift in that direction" 'നിങ്ങളെക്കാൾ മികച്ച വ്യക്തിത്വങ്ങളുമായി ഇടപഴകുക. അപ്പോൾ നിങ്ങൾക്കും അത്തരത്തിൽ മാറുവാൻ സാധിക്കും' എന്നാണ് ലോകപ്രശസ്ത നിക്ഷേപ ഗുരു വാറൻ ബഫറ്റ് പറഞ്ഞിരിക്കുന്നത്.

റോൾ മോഡലിനെ കണ്ടെത്തുന്നതിനോളം തന്നെ പ്രാധാന്യമർഹിക്കുന്നതാണ് ആരുടെയെങ്കിലുമൊക്കെ



ജീവിതത്തിൽ റോൾ മോഡൽ ആയിത്തീരുക എന്നത്. ഇതിന് വേണ്ടി പ്രത്യേകം പരിശ്രമങ്ങളൊന്നും ആവശ്യമില്ല മറിച്ച് നാം നിരന്തരം ചെയ്യുന്ന കാര്യങ്ങൾ കൂടുതൽ മികവാർന്ന രീതിയിൽ ചെയ്യുവാൻ ശ്രമിച്ചാൽ തന്നെ നമ്മെ ആരാധനയോടെ നോക്കുന്ന കണ്ണുകളെ നമുക്ക് കണ്ടെത്തുവാൻ സാധിക്കും. "If one can, any one can. If none can, you can be the one" എന്നൊരു ചൊല്ലുതന്നെ ഉണ്ടല്ലോ. "Being a role model is a privilege" എന്നാണ് അമേരിക്കൻ കായികതാരം എലിസൺ ഫെലിക്സ് അഭിപ്രായപ്പെട്ടിരിക്കുന്നത്. 'നിങ്ങൾ ജീവിതത്തിൽ വിജയിച്ചു കഴിഞ്ഞു എന്ന് നിങ്ങൾക്ക് തിരിച്ചറിയാൻ കഴിയുന്നത് മറ്റുള്ളവർ നിങ്ങളെ അനുകരിച്ച് തുടങ്ങുമ്പോഴാണ്' എന്നാണ് പ്രഭാഷകനും എഴുത്തുകാരനുമായ റോബിൾ ശർമ്മ പറഞ്ഞു വയ്ക്കുന്നത്.

ചെറുപ്പകാലത്ത് അച്ഛനും അമ്മയുമൊക്കെയായിരുന്നിരിക്കാം നമ്മുടെ റോൾ മോഡലുകൾ. വളർന്ന് വന്നപ്പോൾ സിനിമ, കായിക താരങ്ങൾ ആ സ്ഥാനം കരസ്ഥമാക്കി. ജീവിതത്തെ കൂടുതൽ ഗൗരവത്തോടെ സമീപിക്കുന്നതിനുള്ള വൈകാരിക പക്വത വന്ന നാളുകളിൽ ലോകനേതാക്കളും ചിന്തകരുമായി നമ്മുടെ റോൾ മോഡലുകൾ. ഇനിയും നിങ്ങളുടെ ജീവിതത്തിന് പറ്റിയ ഒരു ജീവിത മാതൃകയെ, റോൾ മോഡലിനെ കണ്ടെത്തിയിട്ടില്ലെങ്കിൽ ഒട്ടും താമസിക്കാതെ മൂല്യബോധമുള്ള, അനുകരണീയമായ നേട്ടങ്ങൾക്ക് ഉടമകളായ മാതൃകകളെ കണ്ടെത്താം. മറ്റുള്ളവരിൽ റോൾ മോഡലിനെ കണ്ടെത്തുന്നതോടൊപ്പം അരുടെയെങ്കിലുമൊക്കെ ജീവിതങ്ങളിൽ റോൾ മോഡൽ ആകുവാനും നമുക്ക് പരിശ്രമിക്കാം.




**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com








**CREW**



Production House : Nunu Ads
Client : Banaras Wedding
Director : T.A. Basheer

Dop : Manju Lal
Creative Director : Shakkira Basheer
Editor: Shameer Khan

Vfx : Virus Postprodution
Ads : Jamshid C.K
Stills : Basith








**CREW**



Client: Parambaria Groundnut Oil
Director: Krishna Lal Sidharth
DOP: Georgy Joseph
Editor: Bani Chand
Music Director : Mejo Joseph
Visual Effects Director: Bani Chand

VFX Producer: Vinoj Vasanthakumar, Coconut Bunch
Production Designer: Sreekumar
Costume Stylist: Lekha
Makeup: Joe koratty

Production: Javed Chempu , Muthuraman
Colorist: Vineesh Vijayan - Black Maria
Stills: Rajesh Aravind











**CREW**

Client : Jhon Kiwis (India)
Directors :Sharan Velayudhan Nair
Vimal Chandran
Production House : Ordinary Secrets Films
Producer : Reshmi K
Concept : Vimal Chandran
DOP : Sharan Velayudhan Nair
Music : Steev Benjamin
Editor : Arju Benn
Costume Stylist : Praveen Varma
Colorist : Sreekumar N Varier
Sound Design & Mix : Sarath Mohan
Line Producer : Vijay Krishnan R

Associate Director : Jomit Johny
Associate Dop : Soj Mon
Narration : Madhusudanan Perati, Kushal Menghrajani
Casting Director : Han Tom
Camera : Tobit Chirayath (Ooppercut)
Focus Puller : Soj Mon
Camera Team : Eldhoze Paul, Ajith James
Make Up Team : Han Tom, Vinu K V

Ast Costume Stylist : Shafi Cholakkal
Ast DOP : Vijay Krishnan R
BTS Edit : Nitin Verma
Story Board : Abhi Jith
Voice Over : Joey Brayden (U K)
Production Controller (Himachal Pradesh) : Vikas Thakur, Vipin Nyr
Production Controller ( Rajasthan ): Gaurav Solanki
Location Managers (Jaisalmer ) : Umeed Singh, Aditya Singh
Production Runners ( Jaisalmer ) Hazara Ram, Moola Ram





# ആപ്പിളും ഐഫോണും പിക്സാറുമായി ലോകത്തെ മാറ്റി പ്രതിഷ്ഠിച്ച സ്റ്റീവ് ജോബ്സ്

**ഭാഗം – 3**

പേഴ്സണൽ കമ്പ്യൂട്ടറുകൾ, സംഗീതം, ആനിമേഷൻ ചലച്ചിത്രങ്ങൾ, ടാബ്‌ലെറ്റ്, ഫോണുകൾ, ഡിജിറ്റൽ പബ്ലിഷിംഗ്, കമ്പ്യൂട്ടിംഗ് എന്നീ വ്യവസായങ്ങളിൽ വിപ്ലവം സൃഷ്ടിച്ച് ലോകത്തെ മാറ്റിമറിച്ച സർഗ്ഗാത്മക പ്രതിഭയാണ് സ്റ്റീവ് ജോബ്സ്.

ഒരു വേനൽക്കാലം. വിസ്കോൺസിനിലെ കുടുംബ വക ഡയറി ഫാമിലേക്ക് പോൾ ജോബ്സ് സ്റ്റീവിനെ കൂട്ടിക്കൊണ്ടുപോയി. നാട്ടിൻപുറത്തെ ജീവിതം സ്റ്റീവിന് ഇഷ്ടമല്ലായിരുന്നു. എങ്കിലും അവിടുത്തെ ഒരു കാഴ്ച അവനെ ആകർഷിച്ചു. ഒരു പശുക്കിടാവിന്റെ പിറവിയായിരുന്നു അത്. പ്രസവിച്ച് മിനിറ്റുകൾക്കുള്ളിൽ കിടാവ് നടക്കാൻ തുടങ്ങിയത് സ്റ്റീവിനെ അത്ഭുതപ്പെടുത്തി. അതിനെ ആരും നടക്കാൻ പഠിപ്പിച്ചിട്ടില്ല. മൃഗത്തിന്റെ തലച്ചോറിലും ഉടലിലും അതിനുള്ള കഴിവ് ഉണ്ട്. ഒരു മനുഷ്യക്കുഞ്ഞിന് ആ കഴിവില്ലെന്ന് അവൻ ആശ്ചര്യപ്പെട്ടു.

ചൊവ്വാഴ്ച രാത്രികളിൽ പതിനഞ്ചോളം വിദ്യാർത്ഥികളുടെ ഒരു സംഘം 'ഹ്യൂലെറ്റ് പക്കാർഡ് എക്സ്പ്ലൊറേഴ്സ് ക്ലബ് ' എന്ന പേരിൽ ഒത്തു കൂടുമായിരുന്നു. 1960 കളുടെ അവസാനം യുവാക്കളുടെ ഇടയിൽ പടർന്ന ഹിപ്പി സംസ്ക്കാരത്തിന്റെ പ്രതിനിധിയായി സ്റ്റീവും ചേർന്ന കാലം. സ്റ്റീവും ക്ലബിൽ അംഗമായി. ലാബിൽ പണിയെടുക്കുന്ന ഏതെങ്കിലും ഒരു എഞ്ചിനീയർ അവിടെ വന്ന് ക്ലാസ്സെടുക്കുമായിരുന്നു. പ്രകാശം പ്രസരിപ്പിക്കുന്ന ഡയോഡുകൾ ആദ്യമായി നിർമ്മിച്ചത് എച്ച്.പി.യാണ്. അതുപയോഗിച്ച് എന്തൊക്കെ ചെയ്യാനാകുമെന്ന് അവർ ചർച്ച ചെയ്തു.

ഒരു രാത്രിയിൽ എച്ച്.പി.യിലെ ഒരു ലേസർ എഞ്ചിനീയറുടെ സഹായത്തോടെ സ്റ്റീവ് അവിടുത്തെ ഹോളോഗ്രാഫിലാബ് ചുറ്റി നടന്നു കണ്ടു. കമ്പനി വികസിപ്പിച്ചെടുത്ത ചെറിയ കമ്പ്യൂട്ടറുകളിലൊന്നായ '9100A' എന്ന ഡെസ്ക് ടോപ്പ് കമ്പ്യൂട്ടർ അവിടെ വെച്ചു കണ്ടു. ഒരു കാൽക്കുലേറ്റർ വികസിപ്പിച്ചതുപോലെയായിരുന്നു അത്. നാൽപ്പതു പൗണ്ട് ഭാരം വരുന്ന ആ കൂറ്റൻ യന്ത്രം അതിമനോഹരമായി സ്റ്റീവിനു തോന്നി. അവനതിനെ പ്രണയിച്ചു. എക്സ്പ്ലൊറേഴ്സ് ക്ലബിലെ കുട്ടികൾക്കു പുതിയ പ്രോജക്ടുകൾ ചെയ്യേണ്ടതുണ്ടായിരുന്നു. ഒരു സെക്കന്റിൽ ഇലക്ട്രോണിക്സ് സിഗ്നലിലെ സ്പന്ദനങ്ങൾ എത്രയെന്നു കണക്കാക്കാവുന്ന ഒരു ഫ്രീക്വൻസി കൗണ്ടർ നിർമ്മിക്കാനാണ് ജോബ്സ് തീരുമാനിച്ചത്. അതിന് എച്ച്. പി.യുടെ ചില പാർട്ട്സുകൾ ആവശ്യമായിരുന്നു.

സ്റ്റീവ് എച്ച്. പി യുടെ സി.ഇ.ഒ.യെ വിളിച്ചു. കിട്ടിയത് ബിൽ ഹ്യൂലെറ്റിനെയാണ്. അദ്ദേഹം ഇരുപത് മിനിറ്റു നേരം സംസാരിച്ചു. ഫലം ആവശ്യമുള്ള പാർട്ട്സുകൾ കൊടുത്തു എന്നു മാത്രമല്ല ഫ്രീക്വൻസി കൗണ്ടറുകൾ നിർമ്മിച്ചിരുന്ന പ്ലാന്റിൽ സ്റ്റീവിന് ഒരു ജോലിയും കിട്ടി. ഹൈസ്ക്കൂളിലെ വേനലവധിക്ക് ജോലിക്ക് ചേർന്നു.

പതിനഞ്ചാമത്തെ വയസ്സിൽ സ്റ്റീവ് അച്ഛന്റെ സഹായത്തോടെ ആദ്യത്തെ കാർ സ്വന്തമാക്കി. 'നാഷ് മെട്രോപോളിറ്റൻ' ഭാരം രണ്ടു ടൺ! ആ പഴയ കാറിൽ പോൾ ജോബ്സ് ഒരു പുതിയ എഞ്ചിൻ ഫിറ്റുചെയ്തു കൊടുത്തു. പല ജോലികൾ ചെയ്ത് പണമുണ്ടാക്കി സ്റ്റീവ് അടുത്ത വർഷം 'ഫിയറ്റ് 850' എന്ന കാർ വാങ്ങി. കുറച്ചുകൂടി മെച്ചപ്പെട്ടതായിരുന്നു അത്. സ്വന്തമായി സമ്പാദിക്കുന്നതും മിച്ചം പിടിച്ച് എന്തെങ്കിലും വാങ്ങുന്നതും ആവേശകരമായ ഒരനുഭവമാണെന്ന് അവനു തോന്നി.

അക്കാലത്ത് സ്റ്റീവ് കഞ്ചാവുവലി തുടങ്ങുകയും അതിന് അടിമയായി തീരുകയും ചെയ്തിരുന്നു. മകന്റെ കാറിൽ കഞ്ചാവുപൊതി അച്ഛൻ കണ്ടുപിടിച്ചു. പോൾ മകനോടു കോപിച്ച അപൂർവ്വം അവസരങ്ങളിലൊന്നായിരുന്നു അത്. ഇനി ഒരിക്കലും മയക്കുമരുന്ന് ഉപയോഗിക്കുകയില്ലെന്ന് സത്യം ചെയ്യാൻ അച്ഛൻ പറഞ്ഞു. മകൻ സത്യം ചെയ്തില്ല. അവൻ കഞ്ചാവിനും കറുപ്പിനും അടിമയായി. മുൻപു നേവിയിൽ പൈലറ്റായിരുന്ന ജോൺ മക് കല്ലം ആയിരുന്നു ഇലക്ട്രോണിക്സ് അദ്ധ്യാപകൻ.



സ്റ്റീഫൻ വോസ്നിയാക്കും സ്റ്റീവ് ജോബ്സും



ബ്ലൂ ബോക്സ്

## സ്റ്റീവ് വോസ്നിയാക്

ആയിടയ്ക്കാണ് മക് കല്ലമിന്റെ പൂർവ്വ വിദ്യാർത്ഥിയായ സ്റ്റീഫൻ വോസ്നിയാക്കിനെ പരിചയപ്പെടുന്നത്. ബിരുദധാരിയും ബുദ്ധിവൈഭവം കൊണ്ടു പേരെടുത്തവനുമായിരുന്നു സ്റ്റീഫൻ, സ്റ്റീവിനേക്കാൾ അഞ്ചുവയസ്സു കൂടുതലുള്ള അയാൾ ഇലക്ട്രോണിക്സിൽ അവഗാഹം നേടിയിരുന്നു. പക്ഷേ സാമൂഹികമായും വൈകാരികമായും ഒരു ഹൈസ്ക്കൂൾ വിദ്യാർത്ഥിയുടെ മനോഭാവമായിരുന്നു.

സ്റ്റീവ് ജോബ്സിനെപ്പോലെ വോസ്നിയാക്കും സ്വന്തം പിതാവിൽ നിന്ന് വളരെയധികം പഠിച്ചിരുന്നു. വോസ്നിയാക്കിന്റെ പിതാവ് ഫ്രാൻസിസ് കാൽ ടെക്കിൽ നിന്ന് ബിരുദം നേടിയ എഞ്ചിനീയറും ഫുട്ബോൾ ടീമിലെ പ്രധാന കളിക്കാരനും ലോക്ക് ഹീഡിൽ റോക്കറ്റ് സയന്റിസ്റ്റുമായിരുന്നു. ഈ ലോകത്തെ പരമോന്നത പദവിയാണ് എഞ്ചിനീയറുടേതെന്നും സമൂഹത്തെ പുതിയ തലത്തിലേക്കെത്തിക്കാൻ എഞ്ചിനീയർക്കേ കഴിയുകയുള്ളൂവെന്നും അദ്ദേഹം വിശ്വസിച്ചിരുന്നു.

ഒരു പെൺകുട്ടിയെക്കാൾ ഒരു ട്രാൻസിസ്റ്ററാണ് ഫോർത്തു ട്രേഡിലെത്തിയപ്പോൾ തന്റെ കണ്ണുകളെ ആകർഷിച്ചതെന്ന് വോസ്നിയാക്ക് പറഞ്ഞിട്ടുണ്ട്. സർക്ക്യൂട്ട് ബോർഡിനു മുന്നിൽ തലകുനിച്ച് തപസ്സുചെയ്ത് നടുവു വളഞ്ഞു. കാർബൺ മൈക്രോഫോണിന്റെ ഘടനയെക്കുറിച്ച് ചിന്തിച്ച് തല പുകച്ചു. 'ഹീത്ത് കിറ്റ്സ്' റേഡിയോ നിർമ്മിക്കാൻ തുടങ്ങിയ പ്രായത്തിൽ വോസ്നിയാക്ക് അന്നു ലഭ്യമായിരുന്ന റേഡിയോകളിൽ ഏറ്റവും സൂക്ഷ്മതയുള്ള ഹാല്ലി ക്രാഫ്റ്റേഴ്സ് ഉപയോഗിച്ച് ഒരു ട്രാൻസ്മിറ്ററും റിസീവറും കൂട്ടിയിണക്കി. അപ്പോൾ സ്റ്റീവ് ആംപ്ലിഫയറുകളും റിലേകളും ബസ്സറുകളും മറ്റുമുപയോഗിച്ച് അയൽക്കാരായ ആറു കൂട്ടുകാരുടെ വീടുകളെ പരസ്പരം ബന്ധിപ്പിക്കുന്ന ഒരു ഇന്റർകോം സംവിധാനം സൃഷ്ടിക്കുകയായിരുന്നു.

എട്ടാം ക്ലാസ്സിൽവെച്ച് പത്തു സർക്യൂട്ട്ബോർഡുകളിൽ നൂറു ട്രാൻസിസ്റ്ററുകളും ഇരുന്നൂറ് ഡയോഡുകളും ഇരുന്നൂറു റെസിസ്റ്ററുകളും ഘടിപ്പിച്ച് ഒരു കാൽക്കുലേറ്റർ വോസ്നിയാക്ക് നിർമ്മിച്ചു. പ്രാദേശിക തലത്തിൽ എയർഫോഴ്സ് സംഘടിപ്പിച്ച മത്സരത്തിൽ വോസ്നിയാക്ക് സമ്മാനം നേടി. പന്ത്രാം ക്ലാസ്സ് വരെയുള്ള കുട്ടികൾ പങ്കെടുത്ത മത്സരമായിരുന്നു അത്.

കാലിഫോർണിയ മോട്ടോർ വെഹിക്കിൾ ഡിപ്പാർട്ടുമെന്റിനുവേണ്ടി കമ്പ്യൂട്ടറുകൾ നിർമ്മിക്കുന്ന ഒരു കമ്പനിയിൽ വോസ് ജോലിക്കു ചേർന്നു. താൻ കടലാസിൽ ഡിസൈൻ ചെയ്തിരുന്ന രൂപത്തിലുള്ള കമ്പ്യൂട്ടറുകൾ നിർമ്മിക്കണമെന്നത് അയാളുടെ മോഹമായിരുന്നു. അതിനുവേണ്ട കുറെ ചിപ്സുകൾ ഒരു സഹപ്രവർത്തകൻ വാഗ്ദാനം ചെയ്തു. ഏറ്റവും കുറച്ചു ചിപ്സ് ഉപയോഗിച്ച് കമ്പ്യൂട്ടർ നിർമ്മിക്കാൻ വോസ് തീരുമാനിച്ചു. ബിൽ ഫെർണാണ്ടസ് എന്ന സ്നേഹിതന്റെ ഗാരേജിൽ വെച്ചായിരുന്നു കമ്പ്യൂട്ടർ നിർമ്മാണം. അടിസ്ഥാനപരമായി ഒരു കാൽക്കുലേറ്റർ മാത്രമായിരുന്നു അത്. കമ്പ്യൂട്ടറിന്റെ പേരാണ് രസകരം ക്രീം സോഡ കമ്പ്യൂട്ടർ. വോസും ബില്ലും പതിവായി സണ്ണിവേൽ സോഫ് പേയിൽ ചെന്ന് ക്രീം സോഡ വാങ്ങികഴിക്കുമായിരുന്നു അങ്ങനെയാണ് ആ പേര് ഉണ്ടായത്.

## സ്റ്റീവും വോസും

കമ്പ്യൂട്ടർ പൂർത്തിയായപ്പോൾ ഹോം സ്റ്റെഡ് ഹൈയിലെ മറ്റൊരാളെ പരിചയപ്പെടണമെന്ന് വോസ്നിയാക്കിനോട് ബിൽ പറഞ്ഞു. മുപ്പത്തിരണ്ടു വർഷങ്ങൾക്കു മുമ്പ് ഹ്യൂലെറ്റും പക്കാർഡും കണ്ടുമുട്ടിയതിനുശേഷം സിലിക്കൺ വാലിയിലെ ഒരു ഗാരേജിൽ വെച്ചു നടന്ന ചരിത്ര പ്രധാനമായ കണ്ടുമുട്ടലായിരുന്നു അത്. അവർ തമ്മിൽ സമാനതകൾ പലതുമുണ്ടായിരുന്നു. വോസ്നിയാക്കിന് താൻ തയ്യാറാക്കുന്ന ഡിസൈനിനേക്കുറിച്ച് മറ്റുള്ളവരോട് വിശദീകരിക്കാനറിഞ്ഞുകൂടാ. പക്ഷേ സ്റ്റീവ് അതിൽ വിദഗ്ദ്ധനായിരുന്നു.മെലിഞ്ഞ് ഊർജ്ജസ്വലനായ സ്റ്റീവിനെ വോസ് ഇഷ്ടപ്പെട്ടു. ഇലക്ട്രോണിക്സിൽ തന്നേക്കാൾ പരിചയം വോസിനുണ്ടെന്നു സ്റ്റീവ് മനസ്സിലാക്കി. പക്ഷേ പ്രായത്തിനനുസരിച്ച പക്വതയില്ല. അതിബുദ്ധിമാനായ വോസും വികാരജീവിയായ സ്റ്റീവും ഒന്നിച്ചു. ഇരുവരും സംഗീത പ്രിയരുമായിരുന്നു. രണ്ടുപേരും സ്ക്കൂളിൽ പല വേലത്തരങ്ങളും ഒപ്പിച്ച് ശിക്ഷ വാങ്ങിയിട്ടുള്ളവരാണ്.

## ബ്ലൂ ബോക്സ്

1971 സെപ്തംബർ AT & T നെറ്റ്വർക്കിലെ സിഗ്നലുകൾ കൃത്രിമമായുണ്ടാക്കി സൗജന്യമായി ദീർഘദൂര ഫോൺ സംഭാഷണം നടത്തി കമ്പനിയെ പറ്റിക്കുന്നവരെക്കുറിച്ചുള്ള ഒരു ലേഖനം എസ്ക്വയർ മാഗസിനിൽ വന്നു. 'ലിറ്റിൽ ബ്ലൂ ബോക്സിലെ രഹസ്യങ്ങൾ' എന്ന ലേഖനം എഴുതിയത് റോൺ റോസെൻ ബോമായിരുന്നു. അതു വായിച്ചു തീർന്ന ഉടനെ വോസ് സ്റ്റീവ് ജോബ്സിനെ വിളിച്ചു കാര്യം പറഞ്ഞു. ക്യാപ്റ്റൻ ക്രഞ്ച് എന്ന് അറിയപ്പെടുന്ന ജോൺ ഡ്രെപ്പർ ആണ് അധിക ചാർജില്ലാതെ ദീർഘദൂര ഫോൺകോളുകൾ നടത്തി നെറ്റ് വർക്കിനെ കബളിപ്പിക്കാമെന്നു കണ്ടുപിടിച്ചത്. അതിനാവശ്യമായ സ്വരഭേദങ്ങൾ 'ബെൽ സിസ്റ്റം ടെക്നിക്കൽ ജേർണലിന്റെ 'ഒരു ലക്കത്തിലുണ്ടായിരുന്നു. ഈ ജേർണൽ ലൈബ്രറി ഷെൽഫുകളിൽ നിന്ന് നീക്കം ചെയ്യണമെന്ന് നെറ്റ്വർക്ക് കമ്പനി ഉടൻ തന്നെ ആവശ്യപ്പെട്ടെങ്കിലും ലൈബ്രറിയുടെ പിൻവാതിലിലൂടെ അതിക്രമിച്ചുകടന്ന് വോസും സ്റ്റീവും അതു സ്വന്തമാക്കി.

ജേർണലിൽ പറഞ്ഞിരിക്കുന്ന ശബ്ദവീചികൾ പുറപ്പെടുവിക്കുന്ന ഒരു ജനറേറ്റർ അവർ രാത്രിതന്നെ നിർമ്മിച്ചു. ആദ്യ പരീക്ഷണം വിജയിച്ചില്ല. പക്ഷേ അവർ നിരാശരായില്ല. ബ്ലൂ ബോക്സിന്റെ ഒരു ഡിജിറ്റൽ രൂപം വോസ് സൃഷ്ടിച്ചു. ലോസ് ആഞ്ചലസിലുള്ള അമ്മാവനെ വിളിക്കാൻ ശ്രമിച്ചു. പക്ഷേ കിട്ടിയത് റോങ്ങ് നമ്പറായിരുന്നു. യന്ത്രം പ്രവർത്തിക്കുന്നുണ്ടെന്നുറപ്പായി. വോസ്നിയാക്ക് വത്തിക്കാനിലേയ്ക്കു വിളിച്ചു. അപ്പോൾ സമയം വെളുപ്പിന് അഞ്ചരമണിയാണെന്നും മാർപാപ്പാ ഉറക്കമാണെന്നും മറുപടി കിട്ടി.

മറ്റെന്തുംപോലെ ബ്ലൂബോക്സ് തമാശയായി തള്ളിക്കളയരുതെന്നും നിർമ്മിച്ചു വിൽപ്പന നടത്തണമെന്നും സ്റ്റീവ് പറഞ്ഞു. പാർട്ട്സും സ്പെയറും പുറംകവറും കീ പാഡുമെല്ലാം നിർമ്മിച്ചു. പാർട്ട്സിനു 40 ഡോളർ വില, വിൽക്കുന്നത് 150 ഡോളറിന്. രണ്ടു കുത്തു ചീട്ടിന്റെ വലിപ്പം മാത്രമുള്ള ആ യന്ത്രമായിരുന്നു പിന്നീടുണ്ടായ 'ആപ്പിളിന്റെ മുന്നോടി'

(തുടരും)



ബാറ്റൺ ബോസ്
നോവലിസ്റ്റ്, തിരക്കഥാകൃത്ത്,
ചാനൽ പ്രോഗ്രാം ഡയറക്ടർ

# യോഗ സാധാരണ ജീവിതത്തിൽ

യോഗ ഒരു ജീവിത ക്രമമാണ്. തുടക്കത്തിൽ യോഗ അഭ്യസിക്കുന്ന വർക്കുള്ള ഒരു പ്രധാന പ്രശ്നമാണ് സമയക്കുറവ് എന്നുള്ളത്. കഴിവതും നേരത്തേ ഉറങ്ങി നേരത്തേ ഉണർന്നാൽ ഈ പ്രശ്നം പരിഹരിക്കാവുന്നതേ ഉള്ളൂ. സമഗ്രമായ ഒരു ആരോഗ്യ പരിപാലന പദ്ധതിയായി യോഗയെ കണക്കാക്കിയാൽ ജീവിതകാലം മുഴുവൻ ആരോഗ്യത്തോടുകൂടി ജീവിക്കുവാൻ സാധിക്കും എന്നുള്ള കാര്യത്തിൽ യാതൊരു സംശയവുമില്ല.

**വിഷമാസനങ്ങൾ തുടരുന്നു**

## ധനുരാസനം

വില്ലിന്റെ ആകൃതി കൈവരിക്കുന്ന ആസനമാകയാൽ ഇതിനു ധനുരാസനം എന്ന പേർ സിദ്ധിച്ചു. നട്ടെല്ലിന് ശരിയായ വ്യായാമം ലഭിക്കുന്നു എന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. തുടക്കക്കാർ ഇതിന്റെ ലളിതമായ രീതി അഭ്യസിച്ചതിനുശേഷം ശരിയായ രീതി ചെയ്യുന്നതാണ് അഭികാമ്യം.

**ലളിതരീതി**

കട്ടിയുള്ള ഒരു വിരിപ്പിൽ നീണ്ടു നിവർന്നു കമഴ്ന്നു കിടക്കുക. ശരീരം പൂർണ്ണമായും നേർരേഖയിൽ ആയിരിക്കണം. ഇതിനുശേഷം ഇടതുകാൽമുട്ടു വളച്ച് ഇടതുകൈകൊണ്ട് കണ്ണയിൽ മുറുകെ പിടിക്കുക തുടർന്ന് ശ്വാസം മെല്ലെ ഉള്ളിലേക്ക് എടുക്കുക അതിനുശേഷം ശരീരം ശക്തിയായി പിന്നിലേക്ക് ഞെളിക്കുകയാണ് വേണ്ടത്. ഈ സമയം വലതുകാലും കൈയ്യും തറയിൽ നിന്ന് ഏകദേശം രണ്ട് അടിയോളം ഉയർത്തുക. ഇപ്പോൾ സ്വാഭാവികമായും ഉദരഭാഗം മാത്രം തറയിൽ അമർന്നിരിക്കും. കഴിയുന്നത്ര സമയം ഈ നിലയിൽ തുടരുക. ഇതിന് ശേഷം ശ്വാസം വിട്ടുകൊണ്ട് പൂർവ്വസ്ഥിതിയിലേക്ക് വരിക. ഇനി വലതു കാൽ മടക്കി ഇതുപോലെ ആവർത്തിക്കുക.

**ശരിയായ രീതി**

വിരിപ്പിൽ താടി അമർത്തി കമഴ്ന്നു കിടക്കുക. ഇരു കാലുകളും മെല്ലെ മടക്കുക. കൈകൾ രണ്ടും പിന്നിലോട്ടാക്കി കാൽ കണ്ണയിൽ മുറുക്കെ പിടിക്കുക. ദീർഘമായി ശ്വാസം എടുക്കുന്നതിനൊപ്പം ശരീരം വില്ലുപോലെ വലിച്ചുയർത്തുക. ശരീരം വയറിൽ മാത്രമായി ബാലൻസ് ചെയ്യണം. ഈ നിലയിൽ ശരീരംവില്ലുപോലെ വളഞ്ഞിരിക്കും. ഇനി ശ്വാസം വിട്ടു കൊണ്ട് സാധാരണ നിലയിലേക്ക് വരിക. ഏകദേശം അഞ്ചു തവണ ആവർത്തിക്കണം.

**പ്രയോജനം**

മലബന്ധത്തിന് ശാശ്വത പരിഹാരമാണ് ധനുരാസനം. കുടവയർ ഇല്ലാതാക്കുന്നു. ദഹന പ്രശ്നങ്ങൾ പരിഹരിക്കപ്പെടുന്നു. നട്ടെല്ലിനു പൂർണ്ണമായ വ്യായാമം സിദ്ധിക്കുന്നു എന്നതും ഇതിന്റെ പ്രത്യേകതയാണ്.

## ഹലാസനം

ഈ ആസനം ചെയ്യുമ്പോൾ ശരീരം കലപ്പയുടെ ആകൃതിയിൽ ആകുന്നതുകൊണ്ടാണ് ഇതിന് ഹലാസനം എന്ന പേര് വന്നത്. തുടക്കക്കാർ



DHANURASANA (BOW POSE)




ആദ്യം ലളിതരീതിയിലുള്ള ഹലാസനം പരിശീലിക്കുക. അതിനുശേഷം പൂർണ്ണ ഹലാസനത്തിലേക്ക് തിരിയുന്നതാണ് നല്ലത്.

**ലളിത രീതി**

കട്ടിയുള്ള വിരിപ്പിൽ നീണ്ടു നിവർന്നു മലർന്ന് കിടക്കുക. കൈകൾ ഇരുവശത്തുമായി തറയിൽ പതിച്ചു വയ്ക്കണം. ഈ നിലയിൽ ശ്വാസം പൂർണ്ണമായും വിട്ടിരിക്കണം. ഇനി ശ്വസം എടുത്തുകൊണ്ട് കാലുകൾ ഉയർത്തി അരക്കെട്ടിന് മുകളിലേക്ക് കൊണ്ടുവരിക. ഈ സമയം കൈകളിൽ അധികം ബലം കൊടുക്കാതെ വയറ്റിലെ പേശികളുടെ സഹായത്തോടെ വേണം ഇതു ചെയ്യുവാൻ. തുടർന്ന് ശ്വാസം വിട്ടുകൊണ്ട് പാദങ്ങൾ മുഖത്തിനു നേരെ കൊണ്ടുവരിക. ഈ നിലയിൽ കൈകളിൽ ബലം കൊടുത്ത് കുറച്ചുകൂടി പാദങ്ങൾ പിറകിലേക്ക് എത്തിക്കുവാൻ ശ്രമിക്കുക. ഇതിനുശേഷം ശ്വാസം എടുത്തുകൊണ്ട് പൂർവ്വസ്ഥിതിയിൽ എത്തുക. ഏകദേശം പത്ത് തവണ ആവർത്തിക്കുക.

**ശരിയായ രീതി**

മുൻപ് സൂചിപ്പിച്ചതുപോലെ പാദങ്ങൾ രണ്ടും ഉയർത്തി അരക്കെട്ടിന് നേരെയാക്കുക. തുടർന്ന് ശ്വാസം വിട്ടുകൊണ്ട് പാദങ്ങൾ തലയ്ക്ക് പിന്നിലായി മുട്ടിച്ചു വയ്ക്കുവാൻ ശ്രമിക്കുക. ശിരസ്സും കാൽ വിരലുകളും കഴിയുന്നത്ര അകന്നിരിക്കാൻ ശ്രദ്ധിക്കുക. കൈകൾ രണ്ടും മുൻപ് സൂചിപ്പിച്ചതുപോലെ തറയിൽ പതിഞ്ഞിരിക്കണം. ഇപ്പോൾ ഹലാസനം പൂർത്തിയായി. ഈ നിലയിൽ കുറച്ചു സമയം തുടരുക. ഏകദേശം അഞ്ചു തവണ ആവർത്തിക്കുക. ക്ഷീണം തോന്നുമ്പോൾ ശവാസനത്തിൽ കിടന്നു വിശ്രമിക്കുക.

മേൽപറഞ്ഞ രീതിയിൽ നിന്നും വ്യത്യസ്തമായി കൈകൾ തലയ്ക്ക് പിന്നിലായി കോർത്തു പിടിച്ചും നീക്കിയും ഹലാസനം ചെയ്യാവുന്നതാണ് എന്ന കാര്യം പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

**പ്രയോജനം**

ഹലാസനത്തിൽ ഏറ്റവും ശ്രദ്ധേയമായ ഗുണം ശബ്ദ ശുദ്ധിയാണ്. വയറ്റിലെ മാംസപേശികൾ ശക്തമാകുന്നു, തൈറോയ്ഡ് ഗ്രന്ഥികളെ പരിപോഷിപ്പിക്കുന്നു എന്നതും ഇതിന്റെ പ്രത്യേകതകളാണ്. ●



സനിൽ രവീന്ദ്രൻ

# വീട്ടിൽ ഒരു ബ്യൂട്ടി പാർലർ

## ഉരുളക്കിഴങ്ങ് നീര് ഒരാഴ്ച ചർമ്മത്തിൽ പുരട്ടൂ

ചർമസംരക്ഷണത്തിന് പല വിധത്തിൽ ആരോഗ്യ സൗന്ദര്യ ഗുണങ്ങളുണ്ട്. പോഷക ഗുണങ്ങൾ ധാരാളം അടങ്ങിയിട്ടുള്ള ഒന്നാണ് ഉരുളക്കിഴങ്ങ്. വൈറ്റമിൻ സി, ബി6, പൊട്ടാസ്യം, നിയാസിൻ എന്നിവയെല്ലാം ധാരാളം അടങ്ങിയിട്ടുണ്ട് ഉരുളക്കിഴങ്ങിൽ. ആരോഗ്യത്തിന് മാത്രമല്ല സൗന്ദര്യത്തിനും സഹായിക്കുന്നു ഉരുളക്കിഴങ്ങ്. ചർമ പ്രശ്നങ്ങൾ കൊണ്ട് ബുദ്ധിമുട്ടുന്നവർക്ക് ഉപയോഗിക്കാവുന്ന ഒന്നാണ് ഉരുളക്കിഴങ്ങ്. മാതമ്രല്ല നമ്മളെ അലട്ടുന്ന പല സൗന്ദര്യ പ്രശ്നങ്ങൾക്കും പരിഹാരം കാണാം.

അടുക്കളയിൽ പലപ്പോഴും വെറുതേ കളയുന്ന ഒന്നാണ് ഉരുളക്കിഴങ്ങ്. എന്നാൽ സൗന്ദര്യ സംരക്ഷണത്തിന് മാർക്കറ്റിൽ നിന്നും സൗന്ദര്യസംരക്ഷണ വസ്തുക്കൾ ഉപയോഗിക്കുമ്പോൾ അതുണ്ടാക്കുന്ന പാർശ്വഫലങ്ങളും നിരവധിയാണ്. എന്നാൽ സൗന്ദര്യത്തിന് വില്ലനാവുന്ന പല പ്രശ്നങ്ങൾക്കും പരിഹാരം കാണാൻ സഹായിക്കുന്ന ഒന്നാണ് ഉരുളക്കിഴങ്ങ്.

**ചർമ്മത്തിലെ മാലിന്യങ്ങൾ**

ചർമ്മത്തിലെ മാലിന്യങ്ങൾ നീക്കം ചെയ്യാൻ ഉരുളക്കിഴങ്ങ് നീര് പുരട്ടുന്നത് നല്ലതാണ്. ഇത് ചർമ്മത്തിൽ നല്ലൊരു ആസ്ട്രിജന്റ് ആയി ഉപയോഗിക്കാവുന്നതാണ്. ഇത് മുഖത്തെ എല്ലാ വിധത്തിലുള്ള അഴുക്കിനും പരിഹാരം കാണാൻ സഹായിക്കുന്നു. ആഴത്തിൽ ഇറങ്ങിച്ചെന്ന് ഇത് ക്ലീൻ ചെയ്യുന്നു.

**ചുളിവുകൾക്ക് പരിഹാരം**

ദിവസവും മുഖത്ത് ഉരുളക്കിഴങ്ങ് നീര് പുരട്ടുന്നത് ചുളിവുകൾ ഇല്ലാത്ത തിളങ്ങുന്ന ചർമ്മം നിലനിർത്താൻ സഹായിക്കും. പ്രായാധിക്യം മൂലം മുഖത്തുണ്ടാവുന്ന പല വിധത്തിലുള്ള ചുളിവുകൾക്കും ഇത് പരിഹാരം കാണാൻ സഹായിക്കുന്നു.

**സൂര്യാഘാതം**

തണുത്ത ഉരുളക്കിഴങ്ങ് നീര് പുരട്ടുന്നത് സൂര്യാഘാതം ഭേദമാക്കാൻ സഹായിക്കും. ഇത് ചർമ്മത്തെ തണുപ്പിക്കാനും ഭേദമാക്കാനും സഹായിക്കും. അതിനായി ഉരുളക്കിഴങ്ങ് നീര് ഫ്രിഡ്ജിൽ വെച്ച് തണുപ്പിച്ച് ഉപയോഗിക്കാം. ഇത് സൂര്യാഘാതം മൂലം ഉണ്ടാക്കുന്ന എല്ലാ വിധത്തിലുള്ള ചർമ പ്രശ്നങ്ങൾക്കും പരിഹാരം കാണാൻ സഹായിക്കുന്നു.

**കണ്ണിനു താഴെയുള്ള കറുത്ത പാടുകൾ**

കണ്ണിന് താഴെയുള്ള കറുത്ത പാടുകൾ കുറയക്കുന്നതിന് ഉരുളക്കിഴങ്ങ് നീരിൽ മുക്കിയ പഞ്ഞി അൽപനേരം കണ്ണിന് താഴെ വയ്ക്കുക. ഇത് കണ്ണിനു താഴെയുള്ള കറുപ്പിന് പെട്ടെന്ന് തന്നെ പരിഹാരം കാണുന്നു. ദിവസവും ഉപയോഗിച്ചാൽ ഈ പ്രശ്നത്തെ പരിഹരിക്കാം.

**നാരങ്ങ നീരും ഉരുളക്കിഴങ്ങും**

ഉരുളക്കിഴങ്ങ് നീരും നാരങ്ങ നീരും ചേർന്ന മിശ്രിതം ചർമ്മത്തെ മൃദുലവും തിളക്കമുള്ളതും ആക്കും. നാരങ്ങ നീര് വളരെ കുറച്ച് മാത്രമേ ഉപയോഗിക്കാൻ പാടുള്ളൂ എന്ന കാര്യമാണ് ശ്രദ്ധിക്കേണ്ടത്.

**കണ്ണിന് ആരോഗ്യം**

കണ്ണിനും ചർമ്മത്തിനും പുതുജീവൻ നൽകുന്നതിന് ഉരുളക്കിഴങ്ങ് നീരിൽ മുക്കിയ പഞ്ഞി കൊണ്ട് മുഖത്ത് വെക്കുക. രണ്ടോ മൂന്നോ മിനിട്ട് വെച്ച ശേഷം ഇത് എടുത്ത് കളയുക. ഇത് കണ്ണിന്റെ ക്ഷീണം അകറ്റി തിളക്കം നൽകാൻ സഹായിക്കുന്നു.

**ഒലീവ് എണ്ണയോടൊപ്പം**

ഒലീവ് എണ്ണ ചേർത്ത് ഉരുളക്കിഴങ്ങ് നീര് കറുത്ത പാടുകൾ, ചുളിവ് എന്നിവയ്ക്ക് പരിഹാരം നൽകും. മുകളിൽ പറഞ്ഞ പ്രശ്നങ്ങൾക്കെല്ലാം കുറച്ച് ദിവസങ്ങൾക്കുള്ളിൽ തന്നെ പരിഹാരം കാണാൻ ഉരുളക്കിഴങ്ങ് നീരിലൂടെ സാധിക്കുന്നു.

**തിളങ്ങുന്ന ചർമ്മത്തിന്**

തിളങ്ങുന്ന മനോഹരമായ ചർമ്മം ലഭിക്കുന്നതിന് ഉരുളക്കിഴങ്ങ് നീര്, നാരങ്ങ നീര്, മുൾട്ടാണി മിട്ടി എന്നിവ ചേർത്ത് മിശ്രിതം മുഖത്ത് പുരട്ടുക. ഇത് ദിവസവും കിടക്കാൻ പോവുന്നതിനു മുൻപ് ചെയ്യാവുന്നതാണ്. ചർമ്മത്തിന് തിളക്കം നൽകാൻ ഇത് സഹായിക്കുന്നു.

**മുടിയുടെ സൗന്ദര്യം**

ഉരുളക്കിഴങ്ങ് നീര് ഉപയോഗിച്ചുള്ള ലേപനം മുടിക്ക് ആരോഗ്യം നൽകും. മുടി കൊഴിച്ചിൽ നിയന്ത്രിക്കുകയും മുടി വളരെ വേഗം വളരാനും സഹായിക്കും. പല കേശസംരക്ഷണ പ്രശ്നങ്ങളിൽ നിന്നും പരിഹാരം കാണാൻ ഉരുളക്കിഴങ്ങ് സഹായിക്കുന്നു.


**STATEMENT ABOUT OWNERSHIP AND OTHER PARTICULARS ABOUT EFFECTIVE ADCOM**

| | |
|---|---|
| 1. Place of Publication | : Kottayam |
| 2. Periodicity of its Publication | : Monthly |
| 3. Printer's Name | : Mathew K. |
| (Whether citizen of India) | : Yes |
| Address | : Mulamoottil Building, Cathedral Road, Manorama South, Kottayam 686 001, Kerala |
| 4. Publisher's Name | : Mathew K. |
| (Whether citizen of India) | : Yes |
| Address | : Mulamoottil Building, Cathedral Road, Manorama South, Kottayam 686 001, Kerala |
| 5.Editor's Name | : Mathew K. |
| (Whether citizen of India) | : Yes |
| Address | : Mulamoottil Building, Cathedral Road, Manorama South, Kottayam 686 001, Kerala |
| 5.Name and address of individuals Who own the magazine | : Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam 686 001, Kerala |

I Mathew K., hereby declare that the particulars given above are true to the best of my knowledge and belief

Dated: 01.04.2018

Sd/-
Publisher



# കരിയറിലേക്കുള്ള പുതുവഴികൾ തേടുമ്പോൾ

"Look up at the stars and not down at your feet. Try to make sense of what you see, and wonder about what makes the universe exist. Be curious."

- Stephen Hawking

Prof. Stephen William Hawking ഇംഗ്ലണ്ടിലെ ഓക്സ്ഫോർഡിൽ 1942 ൽ ജനിച്ചു. കണക്കിൽ താൽപര്യം കൂടുതൽ കാണിച്ച സ്റ്റീഫനെ, പിതാവിന് മെഡിസിനു വിടാനായിരുന്നു താൽപര്യം. ഓക്സ്ഫോർഡിലെ യൂണിവേഴ്സിറ്റി കോളേജിൽ ഗണിത വിഷയം ഇല്ലാത്തതിനാൽ ഫിസിക്സ് എടുക്കുവാൻ സ്റ്റീഫൻ നിർബന്ധിതനായി. 1965 ൽ കേംബ്രിഡ്ജിൽ നിന്നും ആദ്യത്തെ Ph.D. നേടി. ഇതിനിടയിൽ 1963ൽ 21–ാം വയസ്സിൽ മോട്ടോർ ന്യൂറോൺ ഡിസീസ് പിടിപെട്ട് ആദ്യം ചലനശേഷിയും പിന്നീട് സംസാരശേഷിയും നഷ്ടപ്പെടുത്തിയ ജീവിതം സ്റ്റീഫൻ ഹോക്കിങ്ങിനെ വീൽ ചെയറിലേക്കു തളച്ചിട്ടു. രണ്ടുവർഷം കൂടിയേ ആയുസ്സുള്ളൂ എന്നു ഡോക്ടർമാർ വിധിയെഴുതി. രോഗത്തെക്കുറിച്ചും ജീവിതത്തിന്റെ കാലാവധിയെക്കുറിച്ചും കേട്ട നിമിഷം സ്റ്റീഫനു വധശിക്ഷയ്ക്കു വിധിക്കപ്പെട്ടതായാണു തോന്നിയത്. തോറ്റു കൊടുക്കുവാൻ അദ്ദേഹം തയ്യാറായില്ല. രോഗത്തോടും ജീവിതത്തോടും പോരാടി 1962ൽ കോസ്മോളജിയിൽ റിസർച്ചിനു ചേർന്ന സ്റ്റീഫൻ 1965ൽ Ph.D. നേടി. ശാസ്ത്രരംഗത്ത് സ്റ്റീഫൻ ഹോക്കിങ്ങിന്റെ പ്രധാന സംഭാവനകളെല്ലാം രോഗബാധയ്ക്കുശേഷമാണ് ഉണ്ടായത്. സാമ്പത്തികമായി ബുദ്ധിമുട്ട് അനുഭവിച്ചപ്പോൾ 1988ൽ എഴുതിയ 'ബ്രീഫ് ഹിസ്റ്ററി ഓഫ് ടൈം' എന്ന പുസ്തകം അദ്ദേഹത്തിനു ബെസ്റ്റ് സെല്ലർ അവാർഡ് നേടിത്തിനു അർഹനായി. ഇരുപതു വർഷംകൊണ്ട് പത്തു മില്യൻ കോപ്പികളാണ് വിറ്റഴിഞ്ഞത്. മുപ്പത്തിയഞ്ച് ഭാഷകളിലായി തർജ്ജിമ ചെയ്യുകയും ചെയതു. 2002 ൽ അദ്ദേഹം എഴുതിയ ആത്മകഥാംശമുള്ള 'The Theory of Everything' എന്ന പുസ്തകം 2014 ൽ ചലച്ചിത്രമായി. ഒട്ടേറെ അ



സ്റ്റീഫൻ ഹോക്കിംങ്



വാർഡുകൾക്കു അർഹനായി. ഇരുപത്തിയൊന്നു വയസ്സുതൊട്ടു പടപൊരുതിയ ജീവിതം, അസാദ്ധ്യമായി തോന്നിയ കാര്യങ്ങളിൽ സാദ്ധ്യതകൾ കണ്ടെത്തി വിജയിപ്പിച്ചു ഏവരുടേയും മനസ്സുകളിൽ ചേക്കേറി, പ്രചോദനങ്ങൾ സമ്പാദിച്ച് 2018 മാർച്ച് 14-ാം തീയതി വിടവാങ്ങി. ഡോക്ടർമാർ അനുവദിച്ച കാലാവധികഴിഞ്ഞു, മറ്റാരെക്കാളും അർത്ഥവത്തായി മുന്നോട്ടുനീങ്ങിയ ജീവിതമായിരുന്നു സ്റ്റീഫൻ ഹോക്കിങ്ങിന്റേത്. അദ്ദേഹത്തിന്റെ വിടവാങ്ങൽ ശാസ്ത്രലോകത്തിനും ശാസ്ത്ര അന്വേഷകർക്കും ഒരു തീരാനഷ്ടം തന്നെയാണ്.

**If you want to shine like a sun, first burn like a sun**

**- A.P.J.Abdul Kalam**

ജീവിതത്തിൽ സാദ്ധ്യതകളിലേക്കുള്ള വാതിൽ തുറക്കേണ്ടത് നമ്മൾ ഓരോരുത്തരുമാണ്. മറ്റൊരാൾ തുറക്കും നമുക്കും, അവസരങ്ങൾ തരും എന്ന തോന്നൽ കൊഴിയുന്ന പൂവിനു സമമായി നമ്മെ എത്തിക്കും. കാത്തിരിക്കാതെ ശ്രമിച്ചുകൊണ്ടിരിക്കുന്ന ഒരു വ്യക്തിക്ക് ജീവിതം സാദ്ധ്യതകളുടെയും വിജയത്തിന്റെയും സംതൃപ്തിയുടെയും ലോകം സ്വന്തമായിത്തീരും. നിരന്തരം ശ്രമിച്ചുകൊണ്ടേയിരിക്കുക. പരാജയം വരാം, തളർച്ച അനുഭവപ്പെടാം, എല്ലാം അവസാനിച്ചു എന്ന തോന്നലുണ്ടാകാം എന്നാൽ നിങ്ങളുടെ അടുത്ത ശ്രമം നിങ്ങൾക്ക് വിജയം തരുന്നെങ്കിലോ. "Ultimate your aim is to Focus your Goal".

**ലക്ഷ്യത്തിലെത്തുന്നതുവരെ ഉത്സാഹം നിങ്ങളെ വിശ്രമിയ്ക്കാൻ അനുവദിക്കില്ല പരിധിയില്ലാത്ത ഉത്സാഹമുണ്ടെങ്കിൽ ഒരു മനുഷ്യന് എന്തിലും വിജയിയ്ക്കുവാൻ കഴിയും.**

**– ചാൾസ് ഷ്വാബ്**

പരാജയങ്ങളിൽ നിന്നും പാഠം പഠിക്കുകയും ഫീനിക്സ് പക്ഷിയെപ്പോലെ ചാരത്തിൽ നിന്ന് ഉയിർത്തെഴുന്നേൽക്കുകയും ചെയ്ത നിരവധി പേരുണ്ട്.

**തോമസ് ആൽവാ എഡിസൺ:** ഒന്നും പഠിയ്ക്കാൻ കൊള്ളാത്തവൻ എന്നാണ് അദ്ധ്യാപകർ എഡിസനെക്കുറിച്ച് പറഞ്ഞത്. 12-ാം വയസ്സിൽ ശ്രവണശേഷിയും നഷ്ടമായി. ഒടുവിൽ സ്വന്തം അമ്മതന്നെ അദ്ദേഹത്തിനു ഗുരുനാഥയായി. പരിമിതികളും വിമർശനങ്ങളൊന്നും എഡിസനെ തളർത്തിയില്ല. പിൽക്കാലത്ത് ലോകം അംഗീകരിച്ച ശാസ്ത്രജ്ഞനായി അദ്ദേഹം മാറി.

**സോയിച്ചിറോ ഹോണ്ട:** എൻജിനീയർ പോസ്റ്റിലേയ്ക്കുള്ള ടയോട്ട മോട്ടോർ കോർപ്പറേഷന്റെ ഇന്റർവ്യൂവിൽ പരാജയപ്പെട്ടു തൊഴിൽ രഹിതനായി കുറെക്കാലം അലഞ്ഞ സോയിച്ചിറോ ആണ് പിന്നീട് ഹോണ്ട എന്ന ലോകോത്തര ബ്രാൻഡ് സൃഷ്ടിച്ചെടുത്തത്.

**വാൾട്ട് ഡിസ്നി:** പ്രതിഭാ ദാരിദ്ര്യത്തിന്റെ പേരിൽ ഒരു പത്രസ്ഥാപനത്തിൽ നിന്നും പുറന്തള്ളപ്പെട്ടതിനുശേഷം അദ്ദേഹം ആരംഭിച്ച Laugh - O- Gram ഫിലിംസ് തകർന്നു തരിപ്പണമായി. പിന്നീട് നിരവധി വെല്ലുവിളികളെയും തോൽവികളെയും അതിജീവിച്ചാണ് വാൾട്ട് ഡിസ്നി രൂപപ്പെടുകയും ചെയ്തത്.

വിജയത്തിലേക്കു കുറുക്കുവഴികളൊന്നുമില്ല. കരിയർ പ്ലാനിങ്ങിലേക്ക് ആദ്യമായി ചെയ്യേണ്ടത് സ്വയം തിരിച്ചറിയുകയാണ്. ഈ ഘട്ടത്തിൽ സ്വയം ചോദിയ്ക്കേണ്ട ചോദ്യങ്ങൾ ഇവയാണ്.

**ഞാൻ എന്താണ്?** (Skills & Hobbies)

**എനിക്ക് എന്തായിത്തീരണം?** (Career Goal)

**എന്റെ കഴിവുകളും മികവുകളും എന്താണ്?**

(Strength & Weakness)

**എന്റെ മുൻഗണനകൾ ഏവ?**

(Priorities & Goal setting)

രണ്ടാമതായി, നമുക്കു താൽപര്യമുള്ള തൊഴിൽ മേഖലകളെ കണ്ടെത്തുന്ന ഘടകമാണ്. ഈ ചോദ്യങ്ങളെ ആഴത്തിൽ വിശകലനം ചെയ്തുവേണം ഒരു തീരുമാനത്തിലെത്താൻ.

എനിയ്ക്കു താൽപര്യമുള്ള തൊഴിലുകൾ ഏവ?

അവയ്ക്കുള്ള താൽപര്യവും വൈഭവവും എനിയ്ക്കുണ്ടോ? അഥവാ അവ ആർജ്ജിയ്ക്കുവാൻ എനിക്കു കഴിയുമോ?

എനിക്കു താൽപര്യമുള്ളതാണെങ്കിൽ അതിന്റെ സാദ്ധ്യത എങ്ങിനെ കണ്ടെത്താം?

മൂന്നാമതായി, തീരുമാനങ്ങൾ എടുക്കലാണ്. നിരവധി സാധ്യതകളിൽ നിന്നും നിങ്ങൾക്ക് ഏറ്റവും അനുയോജ്യമായ മേഖല കണ്ടെത്തുന്നത് വളരെ ശ്രദ്ധയോടെ വേണം.

ആ മേഖലയിൽ പ്രവേശിക്കാനുള്ള തയ്യാറെടുപ്പുകൾ എന്തെല്ലാമാണ്?

നമ്മുടെ പരിമിതികളും കുറവുകളും എങ്ങനെ നികത്താം?

എവിടെ പരിശീലിയ്ക്കണം?

ഇത്തരം ചോദ്യങ്ങൾക്ക് നിങ്ങൾ തന്നെ ഉത്തരം കണ്ടെത്തണം. അദ്ധ്യാപകരോടും മാതാപിതാക്കളോടും സംസാരിച്ചും അഭിപ്രായം ആരായുകയും ചെയ്യാം. എല്ലാറ്റിന്റെയും അന്തിമ ഉത്തരവാദിത്വം നിങ്ങൾ തന്നെ ഏറ്റെടുക്കണം. കാരണം ജീവിതം നേരിടേണ്ടത് നിങ്ങളാണ്.

നാലാമതായി, തീരുമാനങ്ങൾ നടപ്പിലാക്കുക എന്നതാണ്.

എന്തൊക്കെയാണ് നിങ്ങൾ തിരഞ്ഞെടുത്ത വഴിയിലെത്താൻ ചെയ്യേണ്ടത്?

എങ്ങനെ മുൻപോട്ടു പോകണം? ആരാണ് വേണ്ട നിർദ്ദേശങ്ങൾ തന്ന് സഹായിക്കുക.

മാർഗ്ഗതടസ്സങ്ങൾ എങ്ങിനെ ഇല്ലാതാക്കാം?

ഈ ചോദ്യങ്ങൾ വളരെ പ്രസക്തമാണ്. പത്താംക്ലാസ്സു പരീക്ഷ കഴിഞ്ഞ എനിക്ക് അല്ലെങ്കിൽ പ്ലസ്ടു പരീക്ഷ കഴിഞ്ഞ എനിക്ക് എങ്ങനെയാണ് എന്റെ കാര്യങ്ങൾ അറിയുവാൻ സാധിക്കുക. മികച്ച പരിശീലനം നേടുക, തൊഴിലിനാവശ്യമായ വൈദഗ്ധ്യം സ്വായത്തമാക്കുക, തൊഴിൽ

ലഭിക്കാനാവശ്യമായ ആശയവിനിമയശേഷി കൈവരിക്കുക എന്നിവ നിങ്ങളുടെ കരിയർ മേഖലയിലേക്കുള്ള വഴി തുറക്കും. അതിനാൽ നിങ്ങളുടെ കോഴ്സ് ചോയ്സിനെക്കുറിച്ച് വ്യക്തതയുണ്ടാക്കുക. ആട്ടിൻപറ്റ മനോഭാവം (Herd mentality) ഉപേക്ഷിക്കുക. ഈ അവസ്ഥയിൽ എത്തുമ്പോൾ മാതാപിതാക്കളുടെ പ്രേരണയോ, സുഹൃത്തുക്കളുടെ പ്രേരണയോ, ചിന്താ രീതികളോ നിങ്ങളെ അലട്ടുകയില്ല. നിങ്ങൾക്ക്, നിങ്ങളുടേതായ vision & mission രൂപം കൊള്ളും. അവിടെ, നിങ്ങളുടെ career path വഴി തുറക്കും. അതു കൊണ്ടാണ് മേൽ പറഞ്ഞത്, എല്ലാം നിങ്ങളുടെ ഉത്തരവാദിത്വ മാണ്. എപ്പോഴും ഏതു സമയത്തും നിങ്ങളുടെ കരിയർ വഴിയിൽ അപ്ഡേറ്റ് ആവാനും ശ്രമിച്ചുകൊണ്ടിരിയ്ക്കണം.




ഇപ്പോൾ ചില സ്ഥാപനങ്ങൾ കുട്ടികളുടെ അഭിരുചി മനസ്സിലാക്കുവാനും പ്രാക്റ്റിക്കൽ അറിവുണ്ടാകുവാനും അവസരങ്ങൾ നൽകാറുണ്ട്. മാർക്കറ്റിങ്ങിൽ എക്സ്പീരിയൻസ് വേണമെന്നു ആഗ്രഹിക്കുന്നവർക്കും അതിൽ അവസരങ്ങൾ കൊടുക്കുന്ന സ്ഥാപനങ്ങളുണ്ട്.

ഒരു ദിവസം എന്റെ ഒരു സുഹൃത്ത് അദ്ദേഹത്തിന്റെ മകൻ പ്ലസ്ടുവിന്റെ പരീക്ഷ കഴിഞ്ഞ് എന്തു കോഴ്സ് ചെയ്യുന്നതാണ് നല്ലതെന്നു ചോദിച്ചു. കുട്ടിയുമായി എന്റെ ആവശ്യാനുസരണം എത്തിയ അദ്ദേഹത്തിന്റെ മകനുമായി സംസാരിച്ചതിൽ നിന്നും കമ്പ്യൂട്ടർ പ്രോഗാമിനോടു താൽപര്യമുണ്ടെന്നു മനസ്സിലാക്കി. ആ കോഴ്സ് കൂടുതൽ അറിയുവാനും എക്സ്പീരയൻസ് നേടുവാനും വെക്കേഷണൽ വർക്ക് ചെയ്യുവാൻ ആഗ്രഹം പ്രകടിപ്പിച്ചു. പരീക്ഷ കഴിഞ്ഞു റിസൾട്ടു അറിയുവാൻ വേണ്ടി സമയം കളയാതെ, ഇഷ്ട വിഷയത്തിനു പ്രാക്ടിക്കൽ എക്സ്പീരിയൻസിനു വേണ്ടി ജോലി ചെയ്യുവാൻ തയ്യാറാവുന്ന ആ കുട്ടിയോടു എനിക്കു ബഹുമാനം തോന്നി. ഇപ്പോൾ ചില സ്ഥാപനങ്ങൾ കുട്ടികളുടെ അഭിരുചി മനസ്സിലാക്കുവാനും പ്രാക്റ്റിക്കൽ അറിവുണ്ടാകുവാനും അവസരങ്ങൾ നൽകാറുണ്ട്. മാർക്കറ്റിങ്ങിൽ എക്സ്പീരിയൻസ് വേണമെന്നു ആഗ്രഹിക്കുന്നവർക്കും അതിൽ അവസരങ്ങൾ കൊടുക്കുന്ന സ്ഥാപനങ്ങളുണ്ട്. നിങ്ങൾക്കും കരിയറിൽ വ്യക്തമായ ലക്ഷ്യം ഉണ്ടെങ്കിൽ തൊഴിൽ മേഖല അനുഭവിച്ചറിയുവാനും എക്സ്പീരിയൻസ് ഉണ്ടാകുവാനും ഈ കാലയളവ് വിനിയോഗിക്കാവുന്നതാണ്. ഇതുവഴി ലഭിക്കുന്ന പ്രവൃത്തി പരിചയം പഠനത്തിലും ഭാവിയിൽ നിങ്ങളുടെ ജോലിയിലും നിങ്ങൾക്ക് പ്രയോജനം ചെയ്യുന്നതാണ്.

10–ാം ക്ലാസ്സിനു ശേഷം പ്ലസ്ടുവിനു ചേരുന്ന വിദ്യാർത്ഥിക്ക് പ്രധാനമായും മൂന്നു സ്ട്രീമുകളാണ് തിരഞ്ഞെടുക്കുവാനുള്ളത്.

സയൻസ്: എൻജിനീയറിംഗ്, മെഡിസിൻ, ശാസത്രം തുടങ്ങിയ മേഖലകളിലേക്കു പ്രവേശിക്കുവാൻ ആഗ്രഹിക്കുന്നവർ ഈ സ്ട്രീം തന്നെ തിരഞ്ഞെടുക്കണം. ഫിസിക്സ്, കെമിസ്ട്രി, ബയോളജി, ഗണിതം എന്നിവയാണ് പ്രധാന വിഷയങ്ങൾ.

ഹ്യുമാനിറ്റീസ്/ ആർട്ട്സ്: മാനവിക വിഷയങ്ങൾ, ഭാഷാ, സാഹിത്യം എന്നിവയിൽ താൽപര്യമുള്ളവർക്ക് ഈ സ്ട്രീം തെരഞ്ഞെടുക്കാവുന്നതാണ്. ചരിത്രം, ഇക്കണോമിക്സ്, സൈക്കോളജി, പൊളിറ്റിക്കൽ സയൻസ്, സോഷ്യോളജി, ആന്ത്രപ്പോളജി, ജേണലിസം, ഭാഷകൾ എന്നിങ്ങനെ വിഷയങ്ങളുടെ വലിയ നിരയുണ്ട് ഈ വിഭാഗത്തിൽ.

കൊമേഴ്സ്: വാണിജ്യം, അക്കൗണ്ടിങ്ങ്, സാമ്പത്തിക ശാസ്ത്രം എന്നിവയാണ് പാഠ്യവിഷയങ്ങൾ

പ്ലസ്ടു വിജയകരമായി പൂർത്തീകരിച്ചവർക്ക് നിരവധി ഉപരിപഠന സാദ്ധ്യതകളാണുള്ളത്. എൻജിനീയറിംഗ്, മെഡിസിൻ, നഴ്സിംഗ്, പാരാമെഡിക്കൽ, ഗണിതശാസ്ത്രം/ സ്റ്റാറ്റിസ്റ്റിക്സ്, കമ്പ്യൂട്ടർ സയൻസ്, ഫിസിക്സ് / കെമിസ്ട്രി/ ബയോളജി, അഗ്രികൾച്ചർ/ഫോറസ്ട്രി/ ഹോർട്ടികൾച്ചർ/ ഫിഷറീസ്, നിയമം, കൊമേഴ്സ്/ മാനേജ്മെന്റ്/ ഹോട്ടൽ മാനേജ്മെന്റ്, ഭാഷകൾ/ സാഹിത്യം, ജേണലിസം, ഡിസൈൻ , CA/CS/CMA തുടങ്ങിയ മേഖലകളിൽ ഉപരിപഠനത്തിനു ശ്രമിക്കാവുന്നതാണ്.

തൊഴിൽ നേടുവാൻ സഹായിക്കുന്ന നിരവധി ഡിപ്ലോമ കോഴ്സുകളും ഉണ്ട്. അവയിൽ എസ്.എസ്.എൽ.സി./പ്ലസ്ടു പാസ്സായവർക്കു അപേക്ഷിക്കാവുന്നതാണ്. ഉയർന്ന യൂണിവേഴ്സിറ്റികളിലും റേറ്റഡ് കോളേജുകളിലും ചേരാൻ ആഗ്രഹിക്കുന്നവർക്ക് എൻട്രൻസ് ടെസ്റ്റ്, ഗ്രൂപ്പ് ഡിസ്ക്കഷൻ, കോളേജ് ആപ്റ്റിറ്റ്യൂട് ടെസ്റ്റ് എന്നിവ പാസ്സായിരിക്കണം. ഉയർന്ന കരിയറും പ്ലേസ്മെന്റുകളും വഴി ഭാവി ആഗ്രഹിക്കുന്നവർ കൂടുതൽ പരിശ്രമശാലികളും ദീർഘവീക്ഷണമുള്ളവരും ആയിരിക്കണം.

വ്യക്തമായ ലക്ഷ്യത്തോടും ഉത്സാഹത്തോടും കരിയർ പടുത്തുയർത്തുക. പരാജയ ഭീതിയിൽപ്പെടാതെ ധീരമായി മുന്നോട്ടു പോകുക. വിജയം മുന്നിൽ കാണുക. എല്ലാവർക്കും അകമഴിഞ്ഞ വിജയാശംസകൾ!!



**ജോൺ കുര്യൻ വടക്കേക്കര**

# ബിസിനസ്സ് ഒരു വിനോദമായി കണക്കാക്കണം

ഏത് ബിസിനസ്സിനേയും തൊഴിലിനേയും താല്പര്യമുള്ളതാക്കി മാറ്റാം. ചെയ്യുന്ന വ്യക്തിയെ അടിസ്ഥാന മാക്കിയാണ് ഇത് തീരുമാനിക്കപ്പെടുന്നത്. പലരും പരാജയപ്പെട്ടിടത്ത് മറ്റു ചിലർ വിജയിക്കുന്നതിനു പിന്നിലെ കാരണവും ഇതുതന്നെ.

നമ്മൾ ഇഷ്ടപ്പെടാത്ത കാര്യം – വെറുക്കുന്ന കാര്യം വളരെ ഭംഗിയായി ചെയ്യാൻ നമുക്ക് സാധിക്കുമോ? സാധിക്കില്ല എന്നതാണ് സത്യം.

അങ്ങനെയാണെങ്കിൽ ബിസിനസ്സ് ചെയ്യാൻ താല്പര്യമില്ലാത്ത, ബിസിനസ് സ്ഥലത്ത് പോകാൻ താല്പര്യമില്ലാത്തവർ എങ്ങനെ ബിസിനസ്സ് ചെയ്യും? സ്ഥാപനത്തിലെ അധികാരിയെ ഭയത്തോടെയും സഹപ്രവർത്തകരെ വെറുപ്പോടെയും കാണുന്നവർക്ക് എങ്ങനെ ഭംഗിയായികാര്യങ്ങൾചെയ്യാൻ,സാധിക്കും?സാധിക്കില്ല എന്നതാണ് യാഥാർത്ഥ്യം.

നാമൊക്കെ ഏറ്റവും കൂടുതൽ ഇഷ്ടപ്പെടുന്നതും ആഗ്രഹിക്കുന്നതുംകളിയുംവിനോദവുമാണെങ്കിൽ,നാം ബിസിനസ്സിൽ അല്ലെങ്കിൽ തൊഴിലിൽ വിജയിക്കണമെങ്കിൽ, ഇതിനെ ഇഷ്ടപ്പെടുന്ന കാര്യമായി മാറ്റണം.

ലോക പ്രശസ്ത ചിത്രകാരൻ പിക്കാസോ ഒരിക്കൽ പറഞ്ഞത് ശ്രദ്ധിക്കുക : ''ജോലി ചെയ്യുമ്പോൾ ഞാൻ വിശ്രമിക്കുകയാണ്'' (I work, I relax). ''ഒന്നും ചെയ്യാതിരിക്കുന്നതും, സന്ദർശകരെ സ്വീകരിക്കുന്നതും അവരോട് സംസാരിച്ചു കൊണ്ടിരിക്കുന്നതും എനിക്ക് അലർജിയാണ്, ബോറിംഗാണ്. അതെ, തൊഴിൽ ചെയ്യുന്നതിനെ വിശ്രമമായോ, വിനോദമായോ കാണുമ്പോൾ അവിടെ നമുക്ക് വിജയം സുനിശ്ചിതം. നമുക്ക് പിക്കാസോയെപ്പോലെ ലോകപ്രശസ്ത ചിത്രകാരനാകാനാവില്ലായിരിക്കും. എന്നാൽ ചെയ്യുന്ന തൊഴിലിൽ മറ്റാർക്കും തോൽപ്പിക്കാനാവാത്ത തരത്തിൽ വിജയിക്കാനാവും. നമ്മെ ഉത്തേജിപ്പിക്കുകയും, പ്രചോദിപ്പിക്കുകയും ചെയ്യുന്ന പ്രവർത്തിയായിരിക്കണം ജോലി. വിനോദത്തിലായിരിക്കുമ്പോൾ, കളിയിലായിരിക്കുമ്പോൾ നാം എങ്ങനെ പ്രവർത്തിക്കുന്നുവോ, അതേ തരത്തിൽ തന്നെയായിരിക്കണം നാം ജോലി ചെയ്യുമ്പോഴും പ്രവർത്തിക്കേണ്ടത്. ജോലിയിൽ/ബിസിനസ്സിൽ നിത്യവിജയികളാകുന്ന ചിലരുണ്ട്. അവർക്ക് പരാജയം സംഭവിക്കാറേയില്ല. എന്താണ് അതിന് കാരണം?

ഇതേക്കുറിച്ച് മാർക്ക് ടയിന്റെ വാക്കുകൾ നോക്കുക: “The secret of success is making your vocation” – അതെ, തൊഴിലിനെ വിനോദമായി പരിഗണിച്ചാൽ വിജയം സുനിശ്ചിതം എന്ന മാർക്ക് ടയിന്റെ ഈ ഉപദേശത്തെ 100% പ്രവർത്തിപഥത്തിലെത്തിച്ചവരെല്ലാം വിജയം വരിക്കുന്നുണ്ട്.

'ജോലിയേ ശരണം' – എന്ന രീതിയിൽ കഴിയുന്നവരുണ്ട്. നിശ്ചിത സമയത്തിനുള്ളിൽ ജോലി ചെയ്തുതീർക്കാൻ കഴിവില്ലാത്തതിനാൽ നട്ടപ്പാതിരവരെ ജോലി സ്ഥലത്ത് കഴിയുന്നവരുണ്ട്. അത്തരക്കാർ ജോലിയെ വിനോദമായിട്ടല്ല, ഒരുതരം ഭാരമായിട്ടാണ് കരുതുന്നത്. ഫലപ്രദമായി ജോലി ചെയ്തുതീർക്കാൻ കഴിവില്ലാത്ത ഇത്തരക്കാർ, കൂടെ പണിയെടുക്കുന്നവരെയും, നേരിട്ട് ബന്ധപ്പെടുന്നവരെയും കൂടുതൽ കഷ്ടപ്പെടുത്തും. കാരണം മറ്റുള്ളവരും ഇതേ ശൈലിയിൽ പ്രവർത്തിക്കണമെന്നാണ് ഇത്തരം മെല്ലെപ്പോക്കുകാരുടെ മനസ്സിലിരിപ്പ്. ഇക്കൂട്ടർക്ക് ജോലി ഒരു വിനോദമാണെന്ന് മറ്റുള്ളവർ കരുതിക്കോളും എന്ന വിശ്വാസമാണ്. എന്നാൽ ഇത്തരം കഴിവില്ലാത്തവരെ വളരെ പെട്ടെന്നുതന്നെ ആർക്കും തിരിച്ചറിയാനാകും. ചുരുക്കത്തിൽ ''ജോലിയെ ശരണം'' എന്നത് ഒരു കഴിവല്ല, കഴിവുകേടാണെന്നതാണ് സത്യം. മറ്റു ചിലർ ജോലിയെ ഒരു വിനോദമായി കണക്കാക്കാതെ, ഏത് സമയത്തും ജോലി ചെയ്യുന്നവരാണ്. അവർ നിരന്തരമായി ജോലി ചെയ്യുന്നത് അവരെ ഏൽപ്പിച്ച കാര്യങ്ങൾ സമയപരിധിക്കുള്ളിൽ നിന്നുകൊണ്ട് ചെയ്തുതീർക്കാൻ സാധിക്കാത്തതിനാലല്ല, മറിച്ച് എത്രയും പെട്ടെന്ന് ആവശ്യമായ തീരുമാനങ്ങളെടുക്കാൻ ആഗ്രഹിക്കുന്നവരാണ്. വേഗത്തിൽ തീരുമാനങ്ങളെടുക്കുന്ന സ്ഥാപനങ്ങൾക്കേ വിജയിക്കാനാവൂ എന്നത് ഇന്നിന്റെ സത്യമാണ്.

കാര്യങ്ങൾ ശരിയായി എത്രയും വേഗത്തിൽ തീരുമാനങ്ങളെടുക്കുന്ന സ്വാഭാവമുള്ളവർ കളിയിൽ വിജയിക്കാനാഗ്രഹിക്കുന്ന കളിക്കാർക്ക് തുല്യമാണ്. എത്ര കഠിനമായി അദ്ധ്വാനിച്ചാലും വേണ്ടില്ല വിജയിക്കണം എന്നാഗ്രഹിക്കുന്നവരാണ് ഇത്തരക്കാർ. നാമൊക്കെ കളിക്കാനിറങ്ങുമ്പോൾ തോന്നുന്ന സ്വഭാവം. ഇതേ സ്വഭാവം തൊഴിലിൽ, ബിസിനസ്സിൽ ഉണ്ടെങ്കിൽ വിജയം എളുപ്പമായിരിക്കും. ഇതാണ് മാർക്ക് ടയിൻ പറഞ്ഞത്, ജോലിയെ വിനോദമാക്കണമെന്നത്. ഈ മനോഭാവത്തോടെ ബിസിനസ്സിൽ ഇറങ്ങുന്നവർക്കേ വിജയിക്കാനാവൂ. ഏത് ബിസിനസ്സിനേയും തൊഴിലിനേയും താല്പര്യമുള്ളതാക്കി മാറ്റാം. ചെയ്യുന്ന വ്യക്തിയെ അടിസ്ഥാനമാക്കിയാണ് ഇത് തീരുമാനിക്കപ്പെടുന്നത്. പലരും പരാജയപ്പെട്ടിടത്ത് മറ്റു ചിലർ വിജയിക്കുന്നതിനു പിന്നിലെ കാരണവും ഇതുതന്നെ. ബിസിനസ്സ്/ജോലി ചെയ്യുന്ന വ്യക്തിയുടെ സ്വഭാവവും തൊഴിലിന്റെ സ്വഭാവവും തമ്മിൽ കാര്യമായ ബന്ധമുണ്ടെന്നത് സത്യം തന്നെ. അങ്ങനെയെങ്കിൽ നമ്മുടെ സ്വഭാവത്തിനനുസൃതമായ തൊഴിൽ/ബിസിനസ്സ് നാം കണ്ടെത്തേണ്ടിയിരിക്കുന്നു.

വിരസമായ ജോലിയുണ്ടോ? ഇല്ല എന്നതാണ് സത്യം. ഏതു ജോലിയും അതിൽ തന്നെ ഊർജ്ജസ്വലമാണ്. ജോലി ചെയ്യുന്ന വ്യക്തിയുടെ വിരസതയല്ലേ ജോലിയെതന്നെ വിരസമാക്കുന്നത്. ബിസിനസ്സ് കാലാവസ്ഥ, ഓഫീസിലെ മൊത്തത്തിലുള്ള സ്ഥിതി ഇതൊക്കെയായിരിക്കും ജോലിയേയും ബിസിനസ്സിനേയും വിരസമാക്കുന്നത്. ചുരുക്കത്തിൽ വിരസമായ ജോലിയല്ല, വിരസമായ വ്യക്തികളാണ് പ്രശ്നം. ഇതുതന്നെയാണ് ബിസിനസ്സിലെ കാര്യവും.

''നമ്മുടെ ലോകത്തെ നമ്മുടെ ജോലിക്കനുസൃതമാക്കുക. നമ്മുടെ ബിസിനസ്സിനെ നമ്മുടെ ലോകത്തിനനുസൃതമാക്കുക'' – എന്നതായിരിക്കണം നമ്മുടെ വിജയരഹസ്യം.

●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com

Classroom




അഡ്വർട്ടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

# പരസ്യ വിനിയോഗം

പരസ്യങ്ങൾ എപ്രകാരം വിനിയോഗിക്കപ്പെടണം എന്ന കാര്യത്തിൽ, സിദ്ധാന്ത പരമായി കൃത്യമായൊരു ഉത്തരം ഇല്ല. എന്നാൽ ചില സങ്കേതങ്ങൾ ഇക്കാര്യത്തിൽ സ്വീകരിക്കപ്പെടുന്നുണ്ട്. വ്യത്യസ്തമായ ലക്ഷ്യങ്ങളോടെ നടപ്പിലാക്കപ്പെടുന്ന ഈ സമ്പ്രദായങ്ങളിൽ പ്രധാനപ്പെട്ടവ മാത്രം നമുക്കൊന്ന് പരിശോധിക്കാം

വിൽപ്പന വർദ്ധനവിലൂടെ ലാഭം ഉയർത്തുക എന്ന വിപണന ലക്ഷ്യത്തിനു ഫലപ്രാപ്തി കൈവരുത്തുവാൻ ഉപയോഗിക്കുന്ന ഘടകങ്ങളിൽ പരസ്യത്തിന് സുപ്രധാന സ്ഥാനമാണല്ലോ ഉള്ളത്. തലപുകയ്ക്കുന്ന ചിന്തകൾക്കും ഗവേഷണ നിരീക്ഷണങ്ങൾക്കും ശേഷം തയ്യാറാക്കുന്ന പരസ്യതന്ത്രം പ്രയോഗത്തിൽ വരുത്തുവാൻ തുടങ്ങുമ്പോൾ മറ്റൊരു ചിന്താഭാരം ഉയർന്നുവരും. പരസ്യചെലവ് തീരുമാനിക്കുക എന്നതാണത്. ഉത്പാദന, വിതരണ ചെലവുകൾ കണക്കുകൂട്ടി ലാഭം വർദ്ധിപ്പിക്കുവാൻ എടുക്കുന്നതുപൊലെ ക്ഷിപ്രസാധ്യമല്ല പരസ്യചെലവ് കണക്കാക്കി, ഉചിതമായ തീരുമാനങ്ങൾ എടുക്കൽ. അതിന് കൃത്യമായൊരു ഫോർമുലയും ഇല്ല.

ഒരു കാര്യം ഉറപ്പ്, ഒരു പരിധിക്കപ്പുറം പരസ്യചെലവ് വർദ്ധിപ്പിച്ചാൽ കമ്പനിയുടെ ലാഭം കുറയുകയേ ഉള്ളൂ. വാണിജ്യശാസ്ത്രത്തിന്റെ ഭാഷയിൽ പറഞ്ഞാൽ ഒരു പരിധിക്കപ്പുറമുള്ള പരസ്യങ്ങൾ വിൽപ്പനയും ഗ്രോസ് പ്രോഫിറ്റും അൽപമാത്രം വർദ്ധിപ്പിക്കും. പക്ഷെ നെറ്റ് പ്രോഫിറ്റ് കുത്തനെ കുറയും.

പരസ്യചെലവ് അനുദിന ചെലവായിട്ടല്ല ജോയൽ ഡീൻ കാണുന്നത്. മൂലധന നിക്ഷേപമായിട്ടാണ് (വിശദാംശങ്ങൾക്ക് മഹേന്ദ്രന്റെ അഡ്വർടൈസിംഗ് മാനേജ്മെന്റ് എന്ന ഗ്രന്ഥം കാണുക. ടാറ്റമക്ഗ്രോഹിൽ പ്രസിദ്ധീകരണം)

കമ്പനിക്ക് ഉത്പന്നത്തിന്റെ വിൽപ്പന വർദ്ധിപ്പിക്കുവാൻ പല മാർഗ്ഗങ്ങൾ സ്വീകരിക്കാം. വില കുറയ്ക്കാം. പ്രചാരണ തന്ത്രങ്ങൾക്കു കൂടുതൽ പണം ചെലവഴിക്കാം. ഉത്പന്നത്തെ കൂടുതൽ മികവുറ്റതാക്കാം. ഫലം ഉടനെ തന്നെ കാണണമെന്നില്ല. പതുക്കെ അത് കമ്പനിയുടെ ലാഭത്തിൽ പ്രതിഫലിക്കും. പരസ്യചെലവ് മൂലധന നിക്ഷേപമായി, ഭാവിയിൽ ഫലം തരുന്ന നിക്ഷേപമായിട്ടാണ് കാണേണ്ടത്.

പരസ്യങ്ങൾ എപ്രകാരം വിനിയോഗിക്കപ്പെടണം എന്ന കാര്യത്തിൽ, സിദ്ധാന്തപരമായി കൃത്യമായൊരു ഉത്തരം ഇല്ല. എന്നാൽ ചില സങ്കേതങ്ങൾ ഇക്കാര്യത്തിൽ സ്വീകരിക്കപ്പെടുന്നുണ്ട്. വ്യത്യസ്തമായ ലക്ഷ്യങ്ങളോടെ നടപ്പിലാക്കപ്പെടുന്ന ഈ സമ്പ്രദായങ്ങളിൽ പ്രധാനപ്പെട്ടവമാത്രം നമുക്കൊന്ന് പരിശോധിക്കാം.

പരസ്യ വിനിയോഗത്തിന്റെ തീരുമാനം വിൽപ്പനയെ ആശ്രയിച്ച് നിർവഹിക്കുന്നതാണ് സർവ്വസാധാരണമായ രീതി. കഴിഞ്ഞകാല വിൽപന, ഭാവിയിൽ പ്രതീക്ഷിക്കുന്ന വിൽപന ഇവയുടെ ശതമാനത്തെ ആശ്രയിച്ച് പരസ്യചെലവ് നിശ്ചയിക്കുന്നതാണ് ഈ രീതി. എന്നാൽ, ഇതിന് ചെറിയൊരു കുഴപ്പമുള്ളത് കമ്പോളത്തിലെ മത്സരം, മാറ്റങ്ങൾ, ഉത്പന്നത്തിന്റെ അപചയം എന്നിങ്ങനെയുള്ള വസ്തുതകൾ കണക്കിലെടുക്കുന്നില്ല എന്നുള്ളതാണ്.

ഉത്പന്നങ്ങളുടെ ഒരു യൂണിറ്റ് എടുത്ത് അതിന്റെ തുക കണക്കാക്കി, അത് പരസ്യവിനിയോഗം തീരുമാനിക്കുവാൻ ഉപയോഗിക്കുന്ന രീതി, വിൽപ്പനയെ അടിസ്ഥാനമാക്കിയുള്ള രീതിയുടെ വകഭേദം തന്നെയാണ്. വാഷിംഗ് മെഷീൻ, റെഫ്രിജറേറ്റർ തുടങ്ങിയ ഡ്യൂറബിൾ ഉത്പന്നങ്ങളുടെ കാര്യത്തിൽ ഈ രീതി ഫലപ്രദമാണ്.

കഴിഞ്ഞവർഷത്തെ കമ്പനിയുടെ ചെലവിൽ ഒരു നിശ്ചിത ശതമാനം ഈ വർഷം വർദ്ധിപ്പിക്കുക എന്ന സമ്പ്രദായവുമുണ്ട്. ഇത് കമ്പോളത്തിന്റെ ഗതിവിഗതികൾക്കനുസരിച്ച് തീരുമാനങ്ങൾ എടുക്കുവാൻ കമ്പനിയെ സഹായിക്കുകയില്ല.

കമ്പോളത്തിൽ എതിരാളിയായ കമ്പനിയുടെ വിൽപനയുടെയും പരസ്യചെലവിന്റെയും കണക്കുകൾക്കനുസൃതമായി തങ്ങളുടെ പരസ്യ ചെലവ് നിർണ്ണയിക്കുന്നതാണ് മറ്റൊരു സമ്പ്രദായം. എന്നാൽ, ഇതിനുള്ള ഒരു ന്യൂനത ഇത്തരം കണക്കുകൾ വിശ്വസനീയമായവ ലഭിക്കുവാനുള്ള സാധ്യത വിരളമാണ് എന്നതാണ്.

'Task Method' എന്നറിയപ്പെടുന്ന ഒരു സമ്പ്രദായമാണ് പരസ്യവിനിയോഗത്തിൽ യുക്തിസഹമായത് എന്നാണ് മഹേന്ദ്ര മോഹന്റെ അഭിപ്രായം. നാല് നടപടികളാണ് ഇതിലുള്ളത്.

ഒന്ന്: നിയുക്ത കർത്തവ്യം നിർവചിക്കുക. ജോലി ആരംഭിക്കുന്നതിനുമുമ്പായി ചെയ്യേണ്ട ജോലി എന്തെന്ന് കൃത്യമായി തീരുമാനിച്ചിരിക്കണം, പരസ്യതന്ത്രത്തിലൂടെ എന്താണ് ലക്ഷ്യം വെച്ചിരിക്കുന്നത്? വിൽപ്പന വർദ്ധിപ്പിക്കൽ? അവബോധം സൃഷ്ടിക്കൽ? വ്യാപാരാന്വേഷണങ്ങൾ? ഇവയെല്ലാം കൃത്യമായി നിർവചിക്കുക.

രണ്ട്: പരസ്യതന്ത്രം തീരുമാനിക്കുകയാണ്. നേരത്തെ നിശ്ചയിച്ചുറപ്പിച്ച കർത്തവ്യ നിർവഹണത്തിന് ഏത് മാധ്യമം ഉപയോഗിക്കണം എത്ര തവണ ഉപയോഗിക്കണം, ഇവയെല്ലാം തീരുമാനിക്കപ്പെടുന്നു ഈ ഘട്ടത്തിൽ.

മൂന്ന്: പരസ്യ നിർവഹണവുമായി ബന്ധപ്പെട്ട് വരാനിടയുള്ള ചെലവിനങ്ങൾ നിർണ്ണയിക്കുന്നു.

നാല്: കമ്പനിയുടെ സാമ്പത്തിക സ്ഥിതിയ്ക്ക് അനുരോധമാണോ പരസ്യവിനിയോഗത്തിന് നിശ്ചയിച്ചിരിക്കുന്ന തുക എന്ന് തീരുമാനിക്കുക.

ഈ സമ്പ്രദായം മറ്റ് സമ്പ്രദായങ്ങളേക്കാൾ വസ്തുനിഷ്ഠമാണെന്ന് പറയാം. പരസ്യത്തെ മൂലധനനിക്ഷേപമായി കണ്ട് പരസ്യചെലവ് നിശ്ചയിക്കുന്ന സമ്പ്രദായവും നിലവിലുണ്ട്. പരസ്യവിനിയോഗത്തെ സംബന്ധിച്ച് മറ്റ് ചില സിദ്ധാന്തങ്ങളും ഉപയോഗത്തിലുണ്ട്. പക്ഷെ പ്രായോഗികതലത്തിൽ ആവശ്യമായ വസ്തുതകളുടെ അലഭ്യത, ഈ സമ്പ്രദായങ്ങളുടെയെല്ലാം ഫലപ്രാപ്തിയിൽ വെള്ളം ചേർക്കുന്നുണ്ട് താനും. അമേരിക്കയിലും മറ്റും ചെയ്യുന്നതുപോലെ കേരളത്തിലെ പ്രമുഖരായ പരസ്യദാതാക്കളുടെ പരസ്യചെലവിനങ്ങളും ലാഭവർദ്ധനവും താരതമ്യം ചെയ്ത് പഠിച്ച്, വിശകലനം ചെയ്യുന്നത് കൂടുതൽ അർത്ഥവത്തായ പരസ്യ വിനിയോഗത്തിന് സഹായകരമായിത്തീരും. ●



**പ്രൊഫ. ജോസി ജോസഫ്**
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ദ്ധൻ

## Your Best Year Ever
- by Michael Hyatt

## പുസ്തക പരിചയം




തോമസ് നെൽസൺ പബ്ലിക്കേഷൻസിന്റെ ഫോർമർ ചെയർമാനും സി.ഇ.ഒ. യുമായ പ്രശസ്ത എഴുത്തുകാരനായ മൈക്കിൾ ഹൈറ്റിന്റെ രചനയാണ് 'യുവർ ബെസ്റ്റ് ഇയർ യെവർ'. ആളുകൾ ഒരുപാട് ലക്ഷ്യങ്ങളോടെയും, പ്ലാനുകളോടെയുമാണ് ഓരോ ദിവസത്തേയും കാണുന്നത്. എന്നാൽ പലപ്പോഴും നമ്മുടെ പ്ലാനുകളൊന്നും തന്നെ ലക്ഷ്യത്തിൽ എത്താറില്ല എന്നതാണ് സത്യം. എന്നാൽ 'യുവർ ബെസ്റ്റ് ഇയർ യെവർ' എന്ന പുസ്തകത്തിലൂടെ മൈക്കിൾ ഹൈറ്റ് എങ്ങനെ നമ്മുടെ പ്ലാനുകളെ സെറ്റ് ചെയ്യാമെന്ന് പറഞ്ഞു തരികയാണ്.

നമ്മൾ എപ്പോഴും നല്ല രീതിയിൽ ജീവിതം മുന്നോട്ട് കൊണ്ടു പോകണമെന്ന് ആഗ്രഹിക്കുന്നവരാണ്. നമ്മുടെ കഴിവുകളെ അങ്ങേയറ്റം ഉപയോഗപ്പെടുത്തണമെന്നും നാം ആഗ്രഹിക്കുന്നു. എന്നാൽ മിക്കപ്പോഴും നമ്മുടെ പ്രവർത്തനങ്ങൾ അതിലേക്ക് എത്താതെ പോകാറാണ് പതിവ്. പലർക്കും ഇതുതന്നെയാണ് സംഭവിക്കാറുള്ളതും. മൈക്കിൾ ഹൈറ്റ് ഈ പുസ്തകത്തിലൂടെ വായനക്കാരുമായി പങ്കുവെക്കുന്നത് ഇത്തരത്തിൽ ജീവിതത്തെ ഓർത്ത് ദുഖിക്കേണ്ടന്നും കൃത്യമായ പ്ലാനിംങ് ഉണ്ടെങ്കിൽ ജീവിതത്തെ സുന്ദരമാക്കാമെന്നുമാണ്.

'യുവർ ബെസ്റ്റ് ഇയർ യെവർ' ബുക്കിലൂടെ വെറും 5 മണിക്കൂർ കൊണ്ട് ഒരു നല്ല വർഷത്തെ മികച്ച രീതിയിൽ ഡിസൈൻ ചെയ്യാമെന്നാണ് അദ്ദേഹം പറയുന്നത്. ജീവിതത്തിലും, ബിസ്സിനസ്സിലും, ബന്ധങ്ങളിലും, പണമിടപാട് സംബന്ധിച്ച കാര്യങ്ങളിലും ഇതുവരെ വിജയം കാണാൻ കഴിയാത്ത ആളുകൾക്കും ഇതൊരു നല്ല മോട്ടിവേഷൻ ബുക്കാണ്. ഈ പുസ്തകം ആമസോണിൽ 324 രൂപക്ക് ലഭിക്കും.

# Classroom




# STANDARDISATION AND GRADING

An important part of the marketing process is the determination of the shape or form in which a product is to be put in the market. Some of the most vital marketing problems centre on this activity, viz. establishing and maintaining standards, and providing conformity to them. It is not only a most desirable element in marketing but also manufacturing operations where the standards play an important part in securing efficiency and economy. Furthermore, the buyers attach certain values to standard products in terms of its quality, value and its uses. Thus standard provides an ethical basis for marketing transactions.

Standards are ideal or model products which provide a basis for comparison with identical products. In other words, standards convey the idea of uniformity and identify in respect of quality or quantity or some other matters. Thus standards are a measure that is generally accepted as having a fixed value. The measure may be in units of intrinsic qualities or characteristics of a product or a service. A standard is determined as a result of scientific study of the essential qualities or characteristics that must a present in a product. Standards are classified into:

Positive Standards: The standards which express positively the qualities present in the product.

Negative Standards: The standards which express positively the qualities absent in the product.

Standards are also classified as General standards and private standards. General Standards relate to all similar commodities no matter who produces them. Standards are private, when an individual manufacturer limits or prescribes certain standards for his products.

For example: Terence (for clothes) is a general standard and liberty shirts private standards

Standardization is the process by which already decided standard is attained broadly stated, standardization involves the determination of basic measures to which articles must conform (i.e., fixing a standard) and includes the process of conforming to such standards. Standardization is considered to be a facilitating or ancillary function of marketing because it helps in the efficient performance of the various marketing functions, particularly in buying and selling.

## Kinds of standards

1. Product standards: They establish ingredients, physical characteristics, quality and performance of a particular product. These standards are essential technical descriptions and are made known to the buyer. Product standards generally help the consumer by assuring him uniformity in quality and performance.

2. Engineering standards: These standards are concerned directly with the parts that make up the product. A company making several similar products may standardize the products and equipments that help for production.

3. Material standards: The material that are used for production (raw materials) are standardized in quality and other physical aspects.

4. Quality standards: The economical quantity to

be produced is decided earlier and this assumes the standard for production.

5. Process standards: The operation method in a factory or industry is standardized to get the maximum benefit of easiness and cheapness in production.

6.
Equipment standards: Equipments used (eg.Material handling, packing etc) are also standardized.

7. Safety standards: This refers to rules and regulations formed to assure the safety of men and machines working in a factory.

8. Administrative standards: The office methods and procedures are standardized to assure the most efficient working.

Standardisation and Simplification

These two terms are loosely used interchangeably. Simplification refers to lines of products and methods of manufacturing procedure, whereas standardization is concerned principally with a particular product or process. Simplification also means elimination of unnecessary types, sized and grades of products. Standardisation on the other hand, concentrates up[n the optimum number of types sized and grades of products. To be more specific simplification is commercial in nature, while standardization is technical. This could be well illustrated in the following example:

When a manufacturer of electrics fans reduces his line of electric fans from six models to two, he has simplified his product line. When the same manufacturer establishes for each model fan a modified and a new regulator or any additional special features, he is said to have established standards for the product. ●

# വ്യാപാരം എളുപ്പത്തിലാക്കാൻ ഇ–ബിസ്

ഇന്ത്യയിൽ ഒരു ബിസിനസ്സ് തുടങ്ങുക എന്നത് എത്രത്തോളം ദുഷ്ക്കരമാണെന്ന് അനുഭവിച്ചറിഞ്ഞവർ ധാരാളം. അതിസങ്കീർണമാണ് നമ്മുടെ നിയമസംവിധാനത്തിന്റെ നൂലാമാലകൾ. ബിസിനസ്സ് സംബന്ധമായ നൂറുകൂട്ടം കാര്യങ്ങളാണ് പലപല സർക്കാർ ഏജൻസികളിൽ ബോധിപ്പിക്കാനും വിശദീകരിക്കാനും ഉള്ളത്. എന്നാൽ ഇതെല്ലാം സംബന്ധിച്ച് ചെയ്യേണ്ടതെല്ലാം പൂർത്തീകരിച്ച് ബിസിനസ്സ് തുടങ്ങാനാവശ്യമായ വിവരങ്ങൾ പരതിയാൽ ഓരോ വിവരവും ഓരോ വെബ്ബ്സൈറ്റിലാവും. ഫലത്തിൽ തനിയെ ഇതെല്ലാമന്വേഷിച്ച് കണ്ടുപിടിക്കുക എന്നത് വർഷങ്ങളുടെ പാഴ്ച്ചെലവിൽ അവസാനിക്കും. അതിനാൽ എല്ലാവരും അവരവരുടെ ആവശ്യം നടത്തിക്കിട്ടാനും, ഉപദേശം തേടാനും ഇടനിലക്കാരനെ സമീപിക്കുന്നു. ഈ അവസ്ഥയ്ക്ക് ഒരു പരിഹാരവുമായി വാണിജ്യ വ്യവസായ ടെക്സ്റ്റൈയ്ൽ വകുപ്പ് ഒരു ഇബിസ് പോർട്ടൽ ഈയിടെ ആരംഭിച്ചു. വകുപ്പ് മന്ത്രി ആനന്ദ് ശർമ്മയാണ് രാജ്യത്തെ വ്യവസായിക അന്തരീക്ഷത്തെക്കുറിച്ചുള്ള കാഴ്ച്ചപ്പാട് മെച്ചപ്പെടുത്തുന്നതിനായി ഈ പോർട്ടൽ അവതരിപ്പിച്ചത്. വ്യവസായ മന്ത്രാലയത്തിനു കീഴിലുള്ള ഡിപ്പാർട്ടുമെന്റ് ഓഫ് ഇൻഡസ്ട്രിയൽ പോളിസി ആന്റ് പ്രമോഷനും, നാഷണൽ ഇഗവേണൻസ് പ്ലാനിനു വേണ്ടി പദ്ധതികൾ തയ്യാറാക്കുന്ന ഇൻഫോസിസ് ലിമിറ്റഡും ചേർന്നാണ് പോർട്ടൽ സജ്ജമാക്കിയിരിക്കുന്നത്. നിക്ഷേപകർക്കും വ്യാവസായ സംരംഭകർക്കും വേണ്ട സേവനങ്ങൾ എല്ലാം ഓൺലൈനിലൂടെ ലഭ്യമാക്കി ഒരു വലിയ മാറ്റം തന്നെ ബിസിനസ്സ് രംഗത്ത് സൃഷ്ടിക്കാനുദ്ദേശിച്ചുള്ളതാണ് ഈ പദ്ധതി. ഘട്ടംഘട്ടമായി നടപ്പാക്കുന്ന ഇൻഫോസിസിന്റെ ദശവർഷ പദ്ധതിയിൽ ഒന്നാം ഘട്ടമായിട്ടാണ് മന്ത്രി ആനന്ദ് ശർമ്മ ലൈസൻസ് ആന്റ് പെർമിറ്റ് ഇൻഫർമേഷൻ വിസാർഡ് അവതരിപ്പിച്ചത്. ലൈസൻസും പെർമിറ്റും സംബന്ധിച്ച നിക്ഷേപകരുടെ സംശയങ്ങൾക്ക് ഇന്റർവ്യൂ രീതിയിൽ മറുപടി ലഭിക്കും. കേന്ദ്രസർക്കാരിന്റെ 100ലേറെ സേവനങ്ങളെക്കുറിച്ചും, പ്രമുഖ സംസ്ഥാനങ്ങളിലെയും, സ്വകാര്യ ഏജൻസികളിലെയും സേവനങ്ങളെക്കുറിച്ചും ഉള്ള വിവരം ഈ പോർട്ടലിൽ നിന്ന് ലഭിക്കും. അപേക്ഷാ ഫോമുകൾ, നടപടിക്രമങ്ങൾ, ലൈസൻസുകൾ, പെർമിറ്റുകൾ, രജിസ്ട്രേഷനുകൾ, അനുമതികൾ, ക്ലിയറൻസുകൾ, റിപ്പോർട്ടിംഗ്, ഫയലിംഗ്, പേയ്മെന്റുകൾ, പരാതികൾ തുടങ്ങിയ ബിസിനസ്സ് സംബന്ധമായ എല്ലാ വിവരങ്ങളും ലഭ്യമാക്കാനുള്ളതാണ് ഇബിസ് പദ്ധതി. രാജ്യത്തെ വ്യവസായ അന്തരീക്ഷത്തിന് ഇത് സമഗ്രവ്യതിയാനം വരുത്തും. ഇബിസ് പദ്ധതി നിക്ഷേപകർക്ക് ഫലപ്രദവും, സുതാര്യവും, സൗകര്യപ്രദവുമായ രീതിയിൽ പിന്തുണ നൽകുന്ന ഒന്നായിത്തീരും എന്ന് പ്രതീക്ഷിക്കപ്പെടുന്നു. ബിസിനസ്സ് സമൂഹത്തിന് സേവനം നൽകുന്ന കാര്യത്തിൽ വകുപ്പുകളെ കേന്ദ്രീകരിച്ച് നിന്നിരുന്ന സർക്കാർ നയം ഉപഭോക്താവിനെ കേന്ദ്രീകരിച്ചാവുന്നതിന്റെ തുടക്കമാണിത്. ബിസിനസ്സിന്റെ തുടക്കം മുതൽ അതിന്റെ പ്രവർത്തന കാലമത്രയും വേണ്ട എല്ലാവിധ സർക്കാർ നടപടികളും നിവർത്തിച്ചുകിട്ടാൻ വേണ്ട ഏകജാലകമായി ഇബിസ് പോർട്ടൽ മാറും. വിവിധ ഏജൻസികളുടെയും വകുപ്പുകളുടെയും അനുമതികൾക്കായുള്ള നിരവധി അപേക്ഷാഫോറങ്ങൾ എല്ലാം കൂട്ടിച്ചേർത്ത് ഒറ്റത്തവണ പണമടയ്ക്കലോടെ ചെയ്യാനുള്ള സംവിധാനവും പോർട്ടലിൽ ഉണ്ടാവും. കൂടാതെ റിട്ടേണുകൾ ഫയൽ ചെയ്യാനും ടാക്സ് അടയ്ക്കാനും, പരാതി സമർപ്പിക്കാനും എല്ലാം ഈ ഒരൊറ്റ പോർട്ടലിലൂടെ സാധിക്കും. ഒപ്പം ബിസിനസ്സ് ഉപയോക്താക്കൾക്ക് ആവശ്യമായ മുന്നറിയിപ്പുകൾ, പ്രഖ്യാപനങ്ങൾ എന്നിവ തക്കസമയത്ത് ലഭ്യമാക്കാനും പരാതി പരിഹാരത്തിനുള്ള മാർഗ്ഗങ്ങളും പോർട്ടലിൽ ഉൾപ്പെടുത്തും.




# ക്യാമറ എങ്ങനെ ഉപയോഗിക്കാം

പ്രഫഷണൽ ക്യാമറകളും അവയുടെ വിവിധ ആക്സസറികളും വിദഗ്ദ്ധമായി ഉപയോഗിക്കണമെങ്കിൽ അതിന്റെ പ്രവർത്തനങ്ങളെപ്പറ്റി ശാസ്ത്രീയമായി അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്. അവയെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്ന ലേഖനപരമ്പര.

## Live View Shooting and Movies

ഇമേജുകളും വീഡിയോയും ക്യാമറയുടെ LCD മോനിട്ടറിൽ കൂടികണ്ടുകൊണ്ട് ഷൂട്ട് ചെയ്യുന്നതിനാണ് ലൈവ് വ്യൂ ഷൂട്ടിംഗ് എന്നു പറയുന്നത്. Full HDയിൽ (1920 x 1080 size) മൂവി ഷൂട്ട് ചെയ്യുമ്പോൾ മെമ്മറി കാർഡിന് കുറഞ്ഞത് 8MB/Sec reading/writing സ്പീഡ് ഉണ്ടായിരിക്കണം. കുറഞ്ഞ read/write സ്പീഡ് ഉള്ള മെമ്മറി കാർഡ് ഉപയോഗിച്ച് ഷൂട്ട് ചെയ്ത ചിത്രങ്ങൾ ശരിയായി പ്ലേബാക് ചെയ്യുകയില്ല.

EOS യൂട്ടിലിറ്റി ഉപയോഗിച്ച് കമ്പ്യൂട്ടറുമായി ബന്ധിപ്പിച്ചിരിക്കുന്ന ക്യാമറയിലൂടെ റിമോട്ട് ഉപയോഗിച്ച് കമ്പ്യൂട്ടറിന്റെ മോനിട്ടറിൽ ദൃശ്യങ്ങൾ കണ്ടുകൊണ്ട് ഷൂട്ടു ചെയ്യാൻ കഴിയും.

## using AF to Focus

Quick mode, live mode and live mode (face detection) എന്നിവയാണ് നിലവിലുള്ള AF മോഡുകൾ. കൃത്യമായ ഫോക്കസിംഗ് ആവശ്യമാണെങ്കിൽ ലെൻസ് ഫോക്കസ് മോഡ് സ്വിച്ച് MF ൽ സെറ്റു ചെയ്യുക. അതിനുശേഷം ചിത്രം മാഗ്നിഫൈ ചെയ്ത് മാനുവലായി ഫോക്കസ് ചെയ്യുക.

## Live Mode

Quick mode നെ അപേക്ഷിച്ച് ലൈവ് മോഡിൽ കൂടുതൽ സമയമെടുത്താണ് ഫോക്കസിംഗ് സാധ്യമാകുന്നത്. എങ്കിലും quick mode ൽ ഉള്ളതിനേക്കാൾ ശ്രമകരമാണ് ലൈവ്മോഡ് ഫോക്കസിംഗ്.

## Live Mode (Face Detection)

ഈ മോഡിൽ ക്യാമറയെ അഭിമുഖീകരിക്കുന്ന ആളിന്റെ മുഖം സ്വയം തിരിച്ചറിഞ്ഞ് ഫോക്കസ് ചെയ്യുന്നു.

## Quick Mode

വ്യൂഫൈൻഡർ ഷൂട്ടിംഗിലേതുപോലെതന്നെ AF സെൻസറുകൾ ഉപയോഗിച്ചുള്ള AF മെതേഡാണ് ലൈവ് വ്യൂ ഷൂട്ടിംഗിലും ഉപയോഗിക്കുന്നത്. ഷൂട്ട് ചെയ്യുന്ന ഏരിയ പെട്ടെന്ന് ഫോക്കസാകുമെങ്കിലും AF ഓപ്പറേഷൻ മൂലം ലൈവ് വ്യൂ ഇമേജ് ഫോക്കസിംഗ് നിമിഷം തോറും വ്യത്യാസപ്പെട്ടുകൊണ്ടിരിക്കും.

## Focusing Manually

മാനുവൽ സെറ്റിംഗിൽ ഇമേജിനെ വലുതാക്കാനും കൂടുതൽ കൃത്യതയോടെ ഫോക്കസ് ചെയ്യാനും സാധിക്കുന്നു.

## Shooting Movies
എല്ലാ ഷൂട്ടിംഗ് മോഡിലും മൂവി ഷൂട്ടിംഗ് സാധ്യമാണ്. ലൈവ് വ്യൂ ഇമേജ് ഡിസ്പ്ലേ സമയത്തും മൂവി ഷൂട്ടിംഗ് സമയത്തും സ്റ്റിൽ ഫോട്ടോസ് എടുക്കുവാനും സാധിക്കും. ടിവിയുമായി കണക്കു ചെയ്ത് മൂവി കാണാനും സാധിക്കുന്നു. ഒരു 4GB memory card ൽ 1920 x 1080 റസൊല്യൂഷനിൽ ഏകദേശം 12 മിനിറ്റോളം മൂവി ഷൂട്ട് ചെയ്യാൻ സാധിക്കും. 640 x 480 റസൊല്യൂഷനിൽ ഏകദേശം 24 മിനിറ്റും മൂവി ഷൂട്ട് ചെയ്യാൻ സാധിക്കും. ബാറ്ററി പാക് ഫുൾ ചാർജായ അവസ്ഥയിൽ 90 മിനിറ്റുവരെ മൂവി ഷൂട്ട് ചെയ്യാൻ സാധിക്കും.

## Protecting Images
ഷൂട്ട് ചെയ്ത ചിത്രങ്ങൾ ക്യാമറയിൽ നിന്ന് ആകസ്മികമായി ഡിലീറ്റ് ആകാതിരിക്കാൻ ചിത്രങ്ങൾ പ്രൊട്ടക്ട് ചെയ്തു വെക്കാൻ സാധിക്കും.

## Sensor Cleaning
ക്യാമറയുടെ ഇമേജ് സെൻസറിന്റെ മുൻപിലുള്ള ലെയറിൽ (low pass filter) ഘടിപ്പിച്ചിരിക്കുന്ന സെൽഫ് ക്ലീനിംഗ് സെൻസർ യൂണിറ്റ്, പൊടിപടലങ്ങൾ സെൻസറിൽ അടിയാതെ കുടഞ്ഞ് കളയുന്നു. ഇമേജിനൊപ്പമുള്ള ഡസ്റ്റ് ഡിലീറ്റ് ഡേറ്റ ഉപയോഗിച്ച് ഡസ്റ്റ് സ്പോട്ടുകൾ ഇറേസ് ചെയ്താണ് ക്യാമറ സെൻസർ ക്ലീൻ ചെയ്യുന്നത്.

## Automatic Sensor Cleaning
ക്യാമറയുടെ പവർ സ്വിച്ച് ഓണായിരിക്കുമ്പോഴോ ഓഫായിരിക്കുമ്പോഴോ സെൻസർ ക്ലീനിംഗ് യൂണിറ്റ് സ്വയം പ്രവർത്തിച്ച് സെൻസറിന് മുൻപിലുള്ള പൊടി കുടഞ്ഞ് കളയുന്നു. Automatic sensor cleaning എപ്പോഴും ഉപയോഗിക്കുന്നത് നല്ലതല്ല.

## Appending Dust Delete Data
ക്യാപ്ചർ ചെയ്ത ഇമേജുകളിൽ കാണപ്പെടുന്ന ഡസ്റ്റ് സെൽഫ് ക്ലീനിംഗ് സെൻസർ യൂണിറ്റ് സ്വയം വൃത്തിയാക്കുന്നുണ്ടെങ്കിലും കാണാവുന്ന തരത്തിലുള്ള ഡസ്റ്റ് ശേഷിക്കുന്നുണ്ടെങ്കിൽ ഇമേജിനൊപ്പം ചേർക്കപ്പെടുന്ന ഡസ്റ്റ് ഡേറ്റ ഉപയോഗിച്ച് പിന്നീട് ഡസ്റ്റ് സ്പോട്ടുകൾ മായിക്കാൻ സാധിക്കും. ഡിജിറ്റൽ ഫോട്ടോ പ്രൊഫഷണൽ സോഫ്റ്റ്വെയർ ഉപയോഗിച്ച് ഡസ്റ്റ് സ്പോട്ടുകൾ ഇറേസ് ചെയ്യാം. പ്രധാനപ്പെട്ട ഇവന്റുകൾ ഷൂട്ടു ചെയ്യുമ്പോൾ ഡസ്റ്റ് ഡിലീറ്റ് ഡാറ്റയും അപ്ഡേറ്റ് ചെയ്യേണ്ടത് ആവശ്യമാണ്.

## Manual Sensor Cleaning
Automatic sensor cleaning കൂടി നീക്കം ചെയ്യപ്പെടാത്ത പൊടിപടലങ്ങൾ ബ്ലോവർപോലെയുള്ള ഉപകരണങ്ങൾകൊണ്ട് നീക്കാൻ സാധിക്കും. പരിചയസമ്പന്നരായ ടെക്നീഷ്യൻസ് ആണ് സാധാരണ മാനുവലായി സെൻസർ ക്ലീനിംഗ് ചെയ്യുന്നത്. ഇമേജ് സെൻസറിന്റെ ഉപരിതലം വളരെ സങ്കീർണ്ണമാണ്. അതീവ ശ്രദ്ധയോടെ വേണം ഇമേജ് സെൻസർ ക്ലീൻ ചെയ്യുവാൻ.

## Using Eye-Fi Cards
ക്യാമറയിൽ നിന്നും ഇമേജ് ട്രാൻസ്ഫർ ചെയ്യുന്നതിനാണ് Eye-Fi കാർഡ് ഉപയോഗിക്കുന്നത്. Eye-Fi കാർഡ് കണക്ട് ചെയ്തിട്ടുള്ള ക്യാമറയിൽ ക്യാപ്ചർ ചെയ്ത ഇമേജുകൾ കമ്പ്യൂട്ടറിലേക്ക് പകർത്താനോ വയർലസ് ലാൻ വഴി ഓൺലൈനായി അപ്ഡേറ്റ് ചെയ്യുന്നതിനോ സാധിക്കും.

## Insert an Eye - Fi Card
ക്യാമറയുടെ ബാക് സൈഡ് സ്ലോട്ടിൽ കാർഡ് ഇൻസേർട്ട് ചെയ്യുക.

## Select (Eye - Fi Settings)
സെറ്റിംഗ്സ് ടാബിൽ നിന്നും Eye-Fi സെറ്റിംഗ് സെലക്ട് ചെയ്യുക. Eye-Fi കാർഡ് ഇൻസേർട്ട് ചെയ്താൽ മാത്രമേ Eye-Fi സെറ്റിംഗ് മെനു കാണാൻ സാധിക്കുകയുള്ളൂ.

## Enable Eye-Fi Transmission
സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്ത് Eye- Fitrans എനേബിൾ ചെയ്തതിനുശേഷം വീണ്ടും സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുക. സെറ്റിംഗുകൾ ഡിസേബിൾ ചെയ്തിരിക്കുകയാണെങ്കിൽ ഓട്ടോമാറ്റിക്കായി ഫയൽ ട്രാൻസ്മിഷൻ നടക്കുകയില്ല.

## Display the connection information
സെറ്റിംഗ്സിൽ നിന്നും കണക്ഷൻ ഇൻഫർമേഷൻ സെലക്ട് ചെയ്തിട്ട് സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുക.

## Check the ( Access point SSID)
Access point SSID മോണിട്ടറിൽ കാണുന്നുണ്ടോ എന്ന് പരിശോധിക്കുക. Eye-Fi കാർഡിന്റെ MAC അഡ്രസും ഫോംവെയറും ചെക്ക് ചെയ്യാവുന്നതാണ്. ഇനി മെനുവിൽ നിന്നും പുറത്തുകടക്കുന്നതിന് മെനു ബട്ടൺ പ്രസ് ചെയ്യണം.

## Take the picture
ചിത്രം Eye-Fi വഴി ട്രാൻസ്ഫർ ചെയ്യുമ്പോൾ Eye-Fi ഐക്കൺ ആക്സസ് പോയിന്റിൽ കണക്ട് ചെയ്തിട്ടില്ലെങ്കിൽ ഗ്രേ കളറിലും കണക്ട് ആകുന്ന സമയത്ത് ബ്ലിംഗ് ചെയ്തും കണക്ട് ആയതിനു ശേഷം ഐക്കൺ സ്ഥിരമായും മോനിട്ടറിൽ കാണാം. ഫയൽ ട്രാൻസ്ഫർ നടക്കുന്ന സമയത്ത് Eye-Fi ഐക്കണിനൊപ്പം ഫയൽ ട്രാൻസ്ഫർ ഐക്കണും കാണാം. ●

(ക്യാമറയുടെ മോഡൽ മാറുന്നതിന് അനുസരിച്ച് Functions ൽ വ്യത്യാസം ഉണ്ടാകാവുന്നതാണ്.)



**എബി കെ. ജോർജ്ജ്**
ക്യാമറ സ്കാൻ, കോട്ടയം



# Editorials of the month

*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

മാതൃഭൂമി മാർച്ച് 05, 2018

## ഗവേഷണം നടത്തുമ്പോൾ

സർവകലാശാലാതലത്തിലെ ഗവേഷണത്തെക്കുറിച്ചുള്ള ചർച്ചകൾ വീണ്ടും സജീവമായിരിക്കുന്നു. പി.എച്ച്.ഡി. ബിരുദം നേടാനായി സമർപ്പിക്കുന്ന പ്രബന്ധങ്ങളെപ്പറ്റി കുറച്ചുകാലമായി പലതരം ആക്ഷേപങ്ങളും ആരോപണങ്ങളും നിലനിൽക്കുന്നുണ്ട്. പ്രബന്ധചോരണം, ആശയചോരണം, സമയത്തിനു ഗവേഷണം പൂർത്തിയാക്കി പ്രബന്ധം സമർപ്പിക്കാതിരിക്കൽ, നിലവാരക്കുറവ്, പ്രബന്ധം നൽകിയാൽ തന്നെ ബിരുദം കിട്ടാനുള്ള കാലതാമസം തുടങ്ങിയ പലതരം ആക്ഷേപങ്ങളുണ്ട്. യൂണിവേഴ്സിറ്റി ഗ്രാന്റ്സ് കമ്മീഷൻ ഗവേഷണ മാനദണ്ഡങ്ങൾ കർക്കശമാക്കിയതും ഒരളവോളം ഈ രംഗത്തു പ്രതിസന്ധികൾ സൃഷ്ടിച്ചിട്ടുണ്ട്. ഗവേഷണപ്രബന്ധങ്ങളുടെ നിലവാരത്തിൽ സാരമായ കുറവുണ്ടായിട്ടുണ്ടെന്ന് അക്കാഡമിക് രംഗത്തെ വിദഗ്ധർ അഭിപ്രായപ്പെടുന്നു. അധ്യാപകരാവാനും സ്ഥാനക്കയറ്റത്തിനുമെല്ലാം പി.എച്ച്.ഡി.യും പ്രബന്ധപ്രസിദ്ധീകരണവും നിർബന്ധമായതോടെ സംസ്ഥാനത്തെ എല്ലാ സർവകലാശാലകളിലും വലിയ ഗവേഷണത്തിരക്കാണ് അനുഭവപ്പെടുന്നത്. ഗൗരവതരവും നവീനവും ഗഹനവുമായ അന്വേഷണ പഠനങ്ങളിലൂടെ പുതിയ വിജ്ഞാനവും വിവരങ്ങളും തത്വങ്ങളും അവതരിപ്പിച്ച് അതതു പഠനമേഖലകളെയും അതുവഴി ജ്ഞാനമണ്ഡലത്തെയും വികസിതമാക്കുകയാണ് സർവകലാശാലാതലത്തിലുള്ള ഗവേഷണത്തിന്റെ ലക്ഷ്യം. പൊതുനന്മക്കുവേണ്ടിയുള്ള പ്രവർത്തനമായി അത് അംഗീകരിക്കപ്പെട്ടിട്ടുള്ളതുകൊണ്ടാണ് പൊതു ഖജനാവിലെ പണം ഗവേഷണങ്ങൾക്കായി നീക്കിവയ്ക്കുന്നത്. മനസ്സിന്റെ അനുഗ്രഹമില്ലാത്ത യന്ത്രകണ്ണുമാത്രമുള്ള സോഫ്റ്റ്‌വെയറുകൾ അവ യു.ജി.സി. അംഗീകൃതമാണെങ്കിലും ആ പൂർവപക്ഷോദ്ധരണികളെ ആശയസമാനതയായി രേഖപ്പെടുത്തുന്നത് സ്വാഭാവികമാണ്. അതിനെ ചോരണമായി വ്യാഖ്യാനിച്ചാൽ ഏതാണ്ടെല്ലാ ഗവേഷണപ്രബന്ധങ്ങളും കോപ്പിയടികളും തൊണ്ടിമുതലുകളുമായിപ്പോകും. മനുഷ്യയുക്തിബോധമാണ് ഇവിടെ ആവശ്യം യന്ത്രയുക്തിയല്ല. വർഷങ്ങൾ ചെലവിട്ടു പഠനം നടത്തിയ ഗവേഷണ വിദ്യാർത്ഥികളെ ആകാരണമായി ശിക്ഷിക്കുന്ന നടപടിയാണത്. നിലവാരവും മൗലികതയും പരിശോധിക്കാതെ കഴിയുകയുമില്ല. ഈ പ്രതിസന്ധി പരിഹരിക്കാനുള്ള വഴി സത്യസന്ധവും സത്യത്തോടുമാത്രം പ്രതിജ്ഞാബദ്ധവുമായ അക്കാദമിക് പരിശോധനാ മാർഗം രൂപപ്പെടുത്തുക മാത്രമാണ്.

---

ജന്മഭൂമി മാർച്ച് 10, 2018

## നല്ല സിനിമകളെ വരവേൽക്കാം

ഒരു ചലച്ചിത്ര പുരസ്ക്കാരദാനംകൂടി നമ്മൾ ആഘോഷമാക്കുമ്പോൾ അറിഞ്ഞതും അറിയാത്തതുമായ സിനിമകൾ, അതിന്റെയെല്ലാം മുന്നണിയിലും പിന്നണിയിലും പ്രവർത്തിച്ച കലാകാരന്മാരിൽ കുറേപ്പേർ പുരസ്ക്കാരത്തിന് അർഹരായി. അവരുടെ കഴിവിനുള്ള അംഗീകാരം ലഭിക്കുമ്പോഴുണ്ടാകുന്ന സന്തോഷത്തിനൊപ്പം നാമോരോരുത്തരും പങ്കു ചേർന്നു. പുരസ്കാരം ലഭിക്കുന്നവർ മാത്രമല്ല വലിയ കലാകാരന്മാർ. ലഭിക്കാത്തവർ മോശപ്പെട്ടവരുമാകുന്നില്ല എങ്കിലും പുരസ്കാരം വലിയ അംഗീകാരവും ഉത്തരവാദിത്വവുമാണ്. മലയാള സിനിമയ്ക്ക് അതിന്റേതായ ശക്തിയും സൗന്ദര്യവുമുണ്ട്. നിരവധിപേരുടെ അധ്വാനവും ജീവാർപ്പണവുമാണ് സിനിമയെ ഇന്നത്തെ ജനകീയ കലാരൂപമാക്കിയത്. ഒരു വ്യവസായമെന്നതിലുപരി ജനങ്ങളെ വളരെയധികം സ്വാധീനിക്കുന്ന കലാരൂപമെന്ന നിലയിൽ സിനിമയെ അതിന്റെ എല്ലാ ഗൗരവത്തോടെയുമാകണം വീക്ഷിക്കേണ്ടത്. സിനിമയെ ഗൗരവത്തോടെ നെഞ്ചോട് ചേർത്തു പിടിക്കുന്നവരുടെ തലമുറ ഇല്ലാതായിട്ടില്ലെന്നത് വലിയ ആശ്വാസമാണ്. നല്ല സിനിമകളുടെ കാലം അസ്തമിക്കാതിരിക്കാൻ ഇവർ മാത്രം മതി.

---

മലയാള മനോരമ മാർച്ച 12, 2018

## അവകാശമാകുന്ന ദയാമരണം

ഒരിക്കലും രക്ഷപെടില്ലെന്ന് അറിഞ്ഞുകൊണ്ട് വേദനാപൂർണമായി മരണം നീട്ടിക്കൊണ്ടുപോകുന്നതിനെക്കാൾ ശാന്തിയോടെയുള്ള മരണം ഒരുക്കിക്കൊടുക്കുകയാണോ നല്ലതെന്ന ചോദ്യം ഇന്ത്യയടക്കം പല രാഷ്ട്രങ്ങളും എത്രയോ വർഷങ്ങളായി ചോദിച്ചുകൊണ്ടിരിക്കുന്നതാണ്. പല രാജ്യങ്ങളും ദയാവധത്തിന് അംഗീകാരം നൽകിക്കഴിഞ്ഞുവെങ്കിലും ഇന്ത്യ വാദങ്ങളും എതിർവാദങ്ങളുമായി ഇക്കാര്യത്തിൽ തീരുമാനമില്ലാതെ കുടുങ്ങിക്കിടക്കുകയായിരുന്നു. ജീവിക്കാനുള്ള മൗലികാവകാശത്തിൽ, മരണം സുഗമവും അന്തസ്സുള്ളതുമാക്കാനുള്ള അവകാശവും ഉൾപ്പെടുന്നുവെന്നു സുപ്രീം കോടതി അഭിപ്രായപ്പെട്ടത് ഈ സാഹചര്യത്തിൽ നിർണ്ണായകമായിത്തീർന്നു. ദയാമരണത്തിന്റെ ന്യായങ്ങളോടൊപ്പം നിന്ന കോടതി അതു ദുരുപയോഗം ചെയ്യുന്നതു തടയാനുള്ള മാർഗങ്ങൾ സ്വീകരിച്ചിട്ടുമുണ്ട്. ഭേദപ്പെടുത്താനാകാത്ത രോഗാവസ്ഥയിലുള്ളവർ, ദുരിതജീവിതം വലിച്ചുനീട്ടുന്നതിനു പകരം ചികിത്സ സ്വയം വേണ്ടന്നുവയ്ക്കാമെന്നു വ്യക്തമാക്കുമ്പോൾ തന്നെ, ചികിത്സയും കൃത്രിമ ജീവൻരക്ഷാ മാർഗങ്ങളും ഒഴിവാക്കുന്നതിനു കർശന മാർഗരേഖ കോടതി നിർദ്ദേശിക്കുകയും ചെയ്യുന്നു. മരണാസന്നനായ വ്യക്തി സ്വബോധത്തോടെ രേഖാമൂലം നേരത്തെ നൽകിയിട്ടുള്ള നിർദ്ദേശമനുസരിച്ചോ അല്ലാതെയോ ചികിത്സ ഒഴിവാക്കാൻ ബന്ധുക്കളും ഡോക്ടർമാരും ജില്ലാ കലക്ടറും ഹൈക്കോടതിയും ഉൾപ്പെടുന്ന അനുമതി സംവിധാനമാണ് ഭരണഘടനാ ബെഞ്ച് നിർദ്ദേശിച്ചത്. ചികിത്സ ഒഴിവാക്കി ദയാമരണം സാധ്യമാക്കുന്നതു സംബന്ധിച്ച് പാർലമെന്റ് നിയമം പാസാക്കുന്നതുവരെയാവും സുപ്രീം

കോടതിയുടെ മാർഗ്ഗനിർദേശങ്ങൾ പ്രാബല്യത്തിലുണ്ടാവുക. ദയാമരണവുമായി ബന്ധപ്പെട്ടുള്ള ചികിത്സാവിൽപത്രം സംബന്ധിച്ചു സുപ്രീം കോടതി നിർദേശിച്ച മാർഗരേഖ കർശനമാണ്. ഇക്കാര്യത്തിലെ അന്തിമതീരുമാനം രോഗിയുടേതു തന്നെയാണെന്ന് കോടതിയും മാർഗരേഖയും എടുത്തു പറയുന്നത് ബാഹ്യ ഇടപെടലുകൾക്കെതിരെ കൃത്യമായ പ്രതിരോധം തീർക്കുന്നു.

---

മംഗളം മാർച്ച് 14, 2018

## തീ പടരാതിരിക്കട്ടെ കാട്ടിലും നാട്ടിലും

നാടുമുഴുവൻ വരണ്ടുണങ്ങുമ്പോൾ എവിടെയും തീ പിടിക്കാമെന്ന സ്ഥിതിയാണ്. പലസ്ഥലങ്ങളിലും കാട്ടുതീ ഉണ്ടാകുന്നു. ഇതിനോടൊപ്പം ഉണക്കുബാധിച്ച പാടങ്ങൾ, തരിശു പ്രദേശങ്ങൾ എന്നിവിടങ്ങളിലെല്ലാം തീ പടർന്നു പിടിക്കുന്നത് സാധാരണമാവുകയാണ്. ഏവരും ജാഗ്രതയോടെ ഇരുന്നില്ലെങ്കിൽ ചെറിയ ഒരു തീപ്പൊരിതന്നെ വൻ അഗ്നിബാധയ്ക്ക് കാരണമാകുമെന്നതിനാൽ കനത്ത ജാഗ്രതയാണു ദുരന്തം തടയാൻ അത്യാവശം വേണ്ടത്. ഉണങ്ങിക്കിടക്കുന്ന പുരയിടങ്ങളിൽ ഉണക്കയിലകൾ കത്തിക്കുന്ന കാലം കൂടിയാണിത്. ഇങ്ങനെ ഇലകത്തിക്കരുതെന്നു പല വിദഗ്ധരും ചൂണ്ടിക്കാണിക്കുന്നുണ്ട്. ഉണക്കയിലകൾ കത്തിക്കുന്നത് ഭൂമിയിലെ സൂക്ഷ്മ ജീവികൾക്ക് മുതൽ ദോഷം വരുത്തുന്നുവെന്ന് അവർ ചൂണ്ടിക്കാട്ടുന്നു. കേരളത്തിലെ പല വനങ്ങളിലും കാട്ടുതീ പടർന്നുപിടിക്കുന്നതിനെ നേരിടാൻ വനംവകുപ്പിനുള്ള സംവിധാനമാകട്ടെ വളരെ പരിമിതമാണ്. ജീവനക്കാർക്ക് പരിശീലനം നൽകുന്നുണ്ടെങ്കിലും അവർക്ക് അതിനുള്ള സാങ്കേതിക സംവിധാനങ്ങൾ ഇല്ലാത്തത് കാട്ടുതീ തടയുന്നതിൽ അവരെ നിസ്സഹായരാക്കുന്നു. പുറത്തുനിന്ന് തീ വനത്തിലേക്ക് പടരുന്നത് തടയാനായി വനാതിർത്തിയിൽ 5.20മീറ്റർ വീതിയിലാണ് പുല്ലും അടിക്കാടും എല്ലാം നീക്കം ചെയ്ത് വഴിപോലെ തെളിയിക്കുന്നത്. ഫയർലൈൻ തെളിയിക്കുന്നത് ഒരു കാരണവശാലും മുടങ്ങാതിരിക്കാൻ വനം വകുപ്പ് നടപടികൾ എടുക്കേണ്ടതുണ്ട്. കാട്ടിലായാലും നാട്ടിലായാലും തീപിടുത്തം തടയാൻ പൊതു ജനങ്ങൾക്കും ഉത്തരവാദിത്വമുണ്ട്. നിതാന്ത ജാഗ്രത ഇക്കാര്യത്തിൽ ജനങ്ങൾ കാണിക്കേണ്ടിയിരിക്കുന്നു.

---

ദീപിക മാർച്ച് 17, 2018

## പരീക്ഷാ ക്രമക്കേടുകൾ രാജ്യത്തിനു നാണക്കേട്

രാജ്യത്തെ വിദ്യാഭ്യാസനിലവാരത്തെക്കുറിച്ചും പരീക്ഷകളുടെ നടത്തിപ്പിനെക്കുറിച്ചും നിരന്തരമായി പരാതികളുയരുന്നു. ലോകനിലവാരത്തിലുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഇന്നും നമുക്കില്ല. ലോകത്തെ നൂറു മുൻനിര വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ പട്ടികയിൽ ഒന്നുപോലുമില്ല ഇന്ത്യയിൽ നിന്ന്. പഠനം മാത്രമല്ല പരീക്ഷയും നിലവാരമുള്ളതാണെങ്കിലേ വിദ്യാഭ്യാസത്തിന്റെ ഗുണമേന്മ ഉറപ്പാക്കാനാവൂ. രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് പരീക്ഷാ ക്രമക്കേടുകളെക്കുറിച്ച് ആശങ്കാജനകമായ റിപ്പോർട്ടുകളാണ് എത്തുന്നത്. സ്കൂളുകളിലെയും കോളേജുകളിലെയും സർവകലാശാലകളിലെയും പരീക്ഷകളിൽ മാത്രമല്ല, വിവിധ മത്സരപ്പരീക്ഷകളിലും നിരവധി ക്രമക്കേടുകൾ നടക്കുന്നതായി റിപ്പോർട്ടുകൾ കാട്ടുന്നു. ക്രമക്കേടുകൾക്ക് ആധുനിക സാങ്കേതികവിദ്യയും സമ്പർക്കസംവിധാനങ്ങളും ഉപയോഗപ്പെടുത്താമെന്ന വസ്തുത മനസ്സിൽ വച്ചുകൊണ്ടുവേണമല്ലോ ചോദ്യങ്ങൾ തയ്യാറാക്കാൻ. മികച്ച നിലവാരത്തിൽ പ്രവർത്തിക്കുന്ന വിദ്യാഭ്യാസ സ്ഥാപനങ്ങളും ഈ രാജ്യത്തുണ്ട്. അവയുടെ പേരിനു കളങ്കം സൃഷ്ടിക്കുകയാണു ക്രമക്കേടുകളും തട്ടിപ്പുകളും തടയാൻ മിനക്കെടാത്ത സർവകലാശാലകളും വിദ്യാഭ്യാസ സ്ഥാപനങ്ങളും. പരീക്ഷകൾ വിദ്യാർത്ഥികളുടെയും ഉദ്യോഗാർത്ഥികളുടെയും യഥാർഥ വിജ്ഞാനവും കഴിവും വിലയിരുത്തുന്നതാകണം. അതിൽ ക്രമക്കേടുണ്ടായാൽ സമർത്ഥരുടെ അവസരങ്ങളാണ് നഷ്ടമാകുന്നത്. അത് അനീതിയാണ്.

---

മാതൃഭൂമി മാർച്ച് 18, 2018

## കരുതിയിരിക്കുക ജലപ്പിശാചിനെ

അന്നപാനീയങ്ങളിൽപ്പോലും ആപത്കരമായ മാലിന്യങ്ങളും വിഷവസ്തുക്കളും നിറഞ്ഞിരിക്കുന്നത് നമ്മുടെ രാജ്യത്തെ പൊതുസ്ഥിതിയായി മാറിയിരിക്കുന്നു. ശുദ്ധമായ വെള്ളവും ഭക്ഷണവും മരുന്നും ഉറപ്പാക്കുന്നതിനുവേണ്ടിയുള്ള സർക്കാർ സംവിധാനങ്ങൾ ധാരാളമുണ്ടായിട്ടും ഈ ഭയാനകസ്ഥിതി തുടർന്നുപോവുകയാണ് ഇന്ത്യയിൽ. വിഷം തിന്നാനും കുടിക്കാനും വിധിക്കപ്പെട്ട ജനതയായി നാം മാറിക്കഴിഞ്ഞുവെന്നത് ഒരിക്കൽകൂടി തെളിയിക്കുന്നു വിപണിയിലെ കുപ്പിവെള്ളത്തെക്കുറിച്ചു പുറത്തുവന്ന വെളിപ്പെടുത്തലുകൾ. വീട്ടിൽ നിന്ന് കുടിവെള്ളം കൈയിൽ കരുതുന്നതിനുപകരം സൗകര്യത്തിന്റെ പേരിൽ വിലകൊടുത്ത് കുപ്പിവെള്ളം വാങ്ങുന്ന ശീലം ഇന്ത്യയിൽ പടർന്നു പിടിച്ചിട്ട് അധികം കാലമായിട്ടില്ല. ആകർഷകമായ പ്ലാസ്റ്റിക് കുപ്പിയിൽ കിട്ടുന്ന കുടിവെള്ളം പരിശുദ്ധവും ധാതു സമ്പൂർണ്ണവുമാണെന്ന വിശ്വാസത്തോടെയാണ് ആളുകൾ ഉപയോഗിക്കുന്നത്. കുപ്പിവെള്ളഭ്രമം പടർന്നതോടെ ആഗോള കുത്തക കമ്പനികൾ വരെ ഇന്ത്യൻ വിപണിയിലെത്തി. കുടിവെള്ളത്തിനു വലിയ ക്ഷാമമൊന്നുമില്ലായിരുന്ന കേരളവും ഈ കമ്പോളത്തിനടിപ്പെട്ടു. കുടിവെള്ളം, ഭക്ഷ്യവസ്തു, ഔഷധം എന്നിവയിലെ കലർപ്പും മാലിന്യവും ഒരുതരത്തിലും അനുവദിക്കുകയില്ല എന്ന വിട്ടുവീഴ്ചയില്ലാത്ത ഒദ്യോഗികനയത്തിനു മാത്രമേ നമ്മെ വിഴുങ്ങാനടുത്തുനിൽക്കുന്ന ജലപ്പിശാചിനെ ഒഴിവാക്കാനാകൂ. ലാഭക്കണ്ണ് മാത്രമുള്ള കമ്പനികൾക്കു മുന്നിൽ ഭരണാധികാരികൾക്കും ഉദ്യോഗസ്ഥർക്കും ആ നിലപാട് സ്വീകരിക്കാൻ കഴിയണം. വീട്ടിൽനിന്നുതന്നെ കുടിവെള്ളം കൊണ്ടുപോകുന്ന പഴയ ശീലത്തിലേക്കു മടങ്ങാനും നമുക്ക് കഴിയണം.

# SPROUTING SEEDS

We can find many seeds sprouting from the various spheres of business.
Many of them are coming with different and new ideas. ADCOM is introducing a few of them.

## PAN infotech




PAN infotech is a creative software solution company based in Cochin.We build highly affordable Android Applications for companies large and small. By applying modern design principles, in conjunction with the latest in cloud, mobile, and desktop technologies, we create tailored solutions that connect co-workers with each other and companies with their customers, simplify and accelerate business processes, and lower costs. We provide end to end solutions which help organizations to competently collaborate and communicate with the various functional areas within the organization and with business partners in their value chains. Effective use of Web and Information Technology the allows organizations to manage their Supply Chain and Customer Relationships with expertise, thereby reducing inventory and cycle times leading to increased revenues and profits. At PAN infotech we take care of each project as if it's our own. We Make sure that each and every aspect of the project is perfect as per the customer's requirement. We assist our customers in making the right choice to complete the project on budget. We also make sure that the project is completed on time. Our features are Android App, Web Design & Development, Marketing, Seo And Custome Designing.

Ph : +91 9947455940
Email: paninfotechoffical@gmail.com
web: pan-infotech.com

---

## Whyrel




Whyrel World Marketing Pvt Ltd, conceptualized in 2013 and incepted in 2017, by providing 360° marketing solution and continued assistance to clients even when the digital efforts extended to an offline platform, has ensured the evolution of the company to be one of the most sought-after brand for digital marketing, website design and development in India. Based out of Kochi nestled in Kerala the first Digital State of the nation, Whyrel has nurtured a clientele spread across the national and international markets across industry verticals ranging from IT services to manufacturers of goods and to healthcare professionals.

The team at Whyrel has been directly trained by Google which gives them a competitive edge over other companies who too foray into digital marketing when it comes to branding as well as driving sales online. Working with Whyrel, our clients rest assured knowing that their needs are well assessed and understood, their marketing budget considered while formulating a marketing plan and concocting the right marketing mix for each client and industry. The team at Whyrel can boast of a unique experience of selling a varied range of products and services from hair oils to premium housing projects to even airplanes digitally.

**Benefits of Associating with Whyrel**

• Better and quality results in just 20% of your offline marketing budget
• Positive changes to the brand in terms of awareness & ROI right from the very first month
• Free Marketing Consultation
• Offline Assistance in terms of collaterals and ground events
• SEO (Search Engine Optimisation) PPC (Pay Per Click), SMM (Social Media Marketing), Bulk SMS, WhatsApp Marketing, Video Marketing etc, all under one single umbrella.
• Out of the box strategies, scientifically proven methodologies based on analytics, AB testings for assured results.

**Why Whyrel**

• Even the top management has a digital marketing background with clients ranging from within India as well as from outside.
• Google & Hubspot Certified Professionals work on your campaigns to deliver the best.
• Result oriented service in terms of brand awareness, management, lead generation and reputation management.
• A niche marketing and ROI driven plan for every budget- affordable for every pocket.
• Highly satisfied customers with one of the lowest attrition rate in the industry- 0.01%.

Contact: Mr. Nithin Gabriel, Key Account Manager
Ph: 9895380567
Email:nithin@whyrel.com, Web: www.whyrel.com

# Yescolleges Infotech




Yescolleges Infotech is a kochi based Edutech start-up with Yescolleges.com, Wifi/GSM enabled Finger-print Smart Attendance Monitoring Device and a 3D Printer as products.

Yescolleges is a Kochi based EduTech startup that does a lot of things in the educational field. We do research in the field of education, find out the need of students, develop products to solve their problems and implement it in institutions. Our primary product is an online educational portal named Yescolleges.com, furthermore, we have WIFI/GSM based Fingerprint Smart Attendance Monitoring device and 3D Printer.

Yescolleges.com is an online educational portal making education easily accessible and available to all. It is a one-stop destination for all the higher education needs of students. We also provide opportunities to students obtain real-time information on educational institutions, providing them with the required guidance, right from the point of selecting an institute/course to gain admission to the preferred college.

Our WIFI/GSM based enabled Fingerprint smart attendance device can register the attendance of students by recognizing their fingerprints instantly. Manual attendence taking process is time consuming and they cannot be devoid of errors. Also the techhnology like RFID cards are misusing by students to take proxy. It is in this context the relevence of a fingerprint attendance monitoring device increases. There is no question of taking proxies. The best part is that it works in WIFI/GSM and an instant text message would be sent to the parent whose child absent in the institution.

The 3D Printer that we had devoloped is the most affordable product in this segment. This device can be make use by every schools/colleges in our country to improve their standard of education. It help to improve the creativity and problem solving ability of the students by doing projects in the classroom itself and thereby helps to create leaders of tomorrow. 3D Printing is the future and children need to be taught about this,So, we conduct workshops in educational institutions to make aware students about the need of having knowledge in 3d printing technology.

Contact:
Vishnu Sreenivas - 9539791917
Gokul K Madhav - 9620141924
Email - info@yescolleges.com
Web:www.yescolleges.com

---

# Creopedia

## Business Intelligence & Artificial Intelligence




Creopedia Business Intelligence Pvt.Ltd is a Multi-dimensional firm that has been moving swiftly along with the technologies Like Artificial Intelligence, Blockchain & IOT. We are located at Cochin; near by the International Stadium. We have made significant changes in the Business sector through our Most Valued Project PINPAYADS in field of Digital Marketing. Now we are trying to give the sector a whole new dimension by implementing Data Science, IOT & Blockchain. The strategies that we've been working out has yielded great results in the past, present and with these technologies too taking the centre stage the future looks prominent as well. We've been very keen in implementing Artificial Intelligence in our mode of operations. Its significance and the impacts have been well sort out to expand the possibilities even in the software development field where we have been playing a major role in the industry for the past 5 years.

**The Explosive Collision Of Digital Marketing And Data Science**

Every two days we are creating more data than what was created between the dawn of time and 2003! As humans we are creating an extraordinary amount of data, with only a few individuals who can monetise this data gold. And it shows that:
7 million bytes produced per second, per human;
5 quintillion bytes produced every day, worldwide;
Over the next 5 years, Paid Advertising will move from Cost per Click, to Cost per Conversation.
This is where PINPAYADS will be incomparable with the Data Science Impact.

**Blockchain For Business**

Transform your business and digitize your transaction work flows. It Secures data, reduces fraudulent activities, transaction time and charges. So we are moving from centralised model to decentralised model for all our business based modes.

Our Services:
Artificial Intelligence, IOT, Blockchain, Branding, E-commerce Development, Mobile Application development, Web Application Development, Digital Marketing(DATA SCIENCE), ERP Development, CRM Development, Web designing.

Contact: Mr. Saleeque M.P, CEO
Ph:+91-9562017077, +91-9745523414
Email: ceo@creopedia.com, web: www.creopedia.com

# സെബ്രോണിക്സ് എസ്റ്റീം: ടോർച്ച് തെളിയിക്കാം, പാട്ടുകേൾക്കാം, പവർ ബാങ്കുമാക്കാം

എൽഇഡി ടോർച്ച്, ബ്ലൂടൂത്ത് സ്പീക്കർ, എഫ്എം റേഡിയോ, മൈക്രോ എസ്ഡി കാർഡ് സപ്പോർട്ടുള്ള എംപി 3പ്ലയർ, പവർ ബാങ്ക് ഇതെല്ലാംകൂടി വാങ്ങണമെങ്കിൽ നിങ്ങൾക്ക് എത്ര രൂപ മുടക്കേണ്ടിവരും?

മാത്രമല്ല ഇവയെല്ലാം സൂക്ഷിക്കാൻ കൂടുതൽ സ്ഥലം കണ്ടെത്തേണ്ടതായും വരും. യാത്രയിലോ മറ്റോ ഇതെല്ലാം കൊണ്ടു നടക്കാൻ അസൗകര്യവുമാണ്.എന്നാൽ അതെല്ലാം ഇനി മറന്നേക്കൂ. സെബ്രോണിക്സിന്റെ എസ്റ്റീം വന്നുകഴിഞ്ഞു. സൈക്കളിൽ പിടിപ്പിക്കാനുള്ള മൗണ്ടുകൂടിയായപ്പോൾ എല്ലാ പൂർത്തിയായി. രാവിലെ ഇനി പാട്ടുകേട്ടും ലൈറ്റ് തെളിച്ചും സൈക്കിൾ സവാരി നടത്താം.

ഭാരം കുറവെന്നതാണ് ഏറ്റവും ആകർഷണം. ഒരു ടോർച്ചിന്റെ ആകൃതിയിൽ ഡിസൈൻ ചെയ്തിട്ടുള്ള ഉത്പന്നത്തിന്റെ ഒരറ്റത്ത് എൽഇഡി ലൈറ്റും മറ്റേ അറ്റത്ത് സ്പീക്കറുമാണ്. നടുവിലായി വോള്യം കൺട്രോൾ നൽകിയിരിക്കുന്നു. ഓരോ തവണ അമർത്തുമ്പോഴും എഫ്എം, എംപി3 പ്ലയർ എന്നിങ്ങനെയായി ഗാഡ്ജറ്റ് മാറുന്നു.കാറിലോ സൈക്കിളിലോ അനായാസം പിടിപ്പിക്കാം. ബ്ലൂടൂത്തുവഴി പാട്ടുകേൾക്കാം. തെളിച്ചമുള്ള ടോർച്ചായി ഉപയോഗിക്കാം. കയ്യിൽ എളുപ്പത്തിൽ കൊണ്ടുനടക്കാം. എവിടെയും സൂക്ഷിക്കാം. ഭാരം കുറവ്.

ഫോണിലെ ബാറ്ററി തീർന്നാൽ പവർ ബാങ്ക് ആക്കാം. ദീർഘസമയം പാട്ടുകേൾക്കാം. ബിൽറ്റ് ഇൻ സ്പീക്കർ ഉപയോഗിച്ച് കോളുകൾ സ്വീകരിക്കാം.




വിലയുമായി താരതമ്യം ചെയ്യുമ്പോൾ ഇത്രയധികം വ്യത്യസ്ത ഉപയോഗങ്ങൾ നടക്കുന്ന ഒരു ഉത്പന്നം എന്തുകൊണ്ടും ഗാഡ്ജറ്റ് പ്രേമികൾക്ക് ഉപകാരപ്രദമാണ്. ബാറ്ററി ശേഷി 2000 എംഎഎച്ച് ആണ്. ബ്ലൂടൂത്ത്, എംപി3 പ്ലയർ, ടോർച്ച് തുടങ്ങിയവ ഉപയോഗിക്കുമ്പോൾ ഏറെ നേരം പ്രവർത്തിക്കുമെങ്കിലും പവർബാങ്കായി അത്യാവശ്യത്തിനുമാത്രമേ ഉപയോഗിക്കാനാവൂ എന്നൊരു പോരായ്മയുണ്ട്. വിലയും വ്യത്യസ്ത ഉപയോഗങ്ങൾ ഒത്തുചേർന്ന ഉത്പന്നവുമെന്ന നിലയിൽ ഇതൊരു പോരായ്മയായി കാണാനാവില്ല. കറുപ്പ് നിറത്തിലുള്ള ഈ ഡിവൈസ് രാജ്യത്തെ എല്ലാ മുൻനിര റീട്ടെയിൽ ഷോപ്പുകളിലും ലഭിക്കും. 1449 രൂപയാണ് വില

# ആഗസ്റ്റിൽ വരും പുതിയ സാൻട്രോ




ഇന്ത്യയിൽ സൗത്ത് കൊറിയൻ കാർ നിർമ്മാതാക്കളായ ഹ്യുണ്ടായിയുടെ തലയിലെഴുത്ത് തിരുത്തിക്കുറിച്ച മോഡലാണ് സാൻട്രോ. ആ മോഡലിന് പുതുജന്മം നൽകാൻ കമ്പനി തീരുമാനിച്ചത് മുതൽ ജനം കാത്തിരിപ്പിലാണ്. ഇന്ത്യൻ തീരത്തേക്ക് ആഗസ്റ്റിൽ പുതുമോഡൽ സാൻട്രോ എത്തുമെന്നാണ് റിപ്പോർട്ടുകൾ.

നേരത്തെ കാർ ദീപാവലിക്ക് ഇറക്കുമെന്നായിരുന്നു റിപ്പോർട്ടുകൾ. ഇത്രയും ദീർഘിപ്പിക്കാതെ സാൻട്രോ ഇറക്കാനാണ് നിർമ്മാതാക്കൾ തയ്യാറെടുക്കുന്നത്. 3 ലക്ഷം അല്ലെങ്കിൽ അതിൽ താഴെയാകും വില നിശ്ചയിക്കുകയെന്നും പ്രതീക്ഷിക്കപ്പെടുന്നു.

സുരക്ഷാ മാനദണ്ഡങ്ങളിൽ തട്ടി കൊമ്പൊടിഞ്ഞ ഇയോണിനെ പിൻവലിച്ചാണ് സാൻട്രോ വരുന്നത്. പഴയ ഐ10ന്റെ എഞ്ചിനും സവിശേഷതകളുമായാണ് പുതിയ സാൻട്രോ രംഗപ്രവേശം ചെയ്യുക. 1086 സിസി എഞ്ചിനും, 70 ബിഎച്ച്പിയുമാണ് കരുത്തേകുക.

ഓട്ടോമാറിക് മാനുവൽ ട്രാൻസ്മിഷനും, 5 സ്പീഡ് മാനുവൽ വേരിയന്റുമാണ് വിപണിയിലെത്തുക. ഫാക്ടറിയിൽ ഫിറ്റ് ചെയ്ത എൽപിജി, സിഎൻജി വേർഷനും കമ്പനി ആലോചനയിലുണ്ട്.

# ഇനി കൊക്കകോള കുടിച്ചാൽ പൂസാകും




ലോകത്തിലെ ഏറ്റവും പ്രചാരമേറിയ സോഫ്റ്റ് ഡ്രിംഗായി കൊക്കകോള വളരാൻ തുടങ്ങിയിട്ട് ഒരു നൂറ്റാണ്ടിൽ അധികമായി. എന്നാൽ സോഫ്റ്റ് ഡ്രിംഗിൽ മാത്രമായി ഇനി കൊക്കകോളയെ ഒതുക്കേണ്ട. ആദ്യമായി മദ്യം പുറത്തിറക്കി പുതിയ അധ്യായത്തിന് തുടക്കമിടാനുള്ള പദ്ധതിയിലാണ് കമ്പനി.

ഇതിനായി ചു ഹി എന്ന പേരിൽ അറിയപ്പെടുന്ന പ്രമുഖ ജാപ്പനീസ് മദ്യം ഉൽപ്പാദിപ്പിച്ച് പരീക്ഷിച്ചു കൊണ്ടിരിക്കുകയാണ് കമ്പനി. വാറ്റിയെടുത്ത ഷോചു ആൽക്കഹോളും സുഗന്ധമുള്ള കാർബണേറ്റ് ജലവും ചേർത്താണ് ഇത് നിർമിക്കുന്നത്. കുറഞ്ഞ അളവിൽ ആൽക്കഹോളുള്ള പാനീയം ആദ്യം പുറത്തിറക്കുന്നത് ജപ്പാനിലാണ്. പാനീയം എന്ന് പുറത്തിറക്കും എന്നത് വ്യക്തമാക്കിയില്ല. ആൽക്കഹോളില്ലാത്ത പാനീയങ്ങൾക്കാണ് കമ്പനി പൂർണമായി പ്രാധാന്യം കൊടുക്കുന്നത്. ജപ്പാനിൽ മാത്രമല്ല ആഗോളതലത്തിൽ തങ്ങളുടെ മദ്യത്തെ എത്തിക്കാനുള്ള തീരുമാനത്തിലാണ് കൊക്കകോള.

# അച്ചടിയുടെ ചരിത്രം പറയും ബെഞ്ചമിൻ ബെയ്‌ലി മ്യൂസിയം



മലയാളം അച്ചടിയുടെ ചരിത്രം പറയുന്ന ബെഞ്ചമിൻ ബെയ്‌ലി മ്യൂസിയം ആൻഡ് സ്റ്റഡി സെന്റർ കോട്ടയം സി.എം.എസ്. കോളേജിൽ തുറന്നു. 200 വർഷം മുമ്പ് ബെഞ്ചമിൻ ബെയ്‌ലി അച്ചടിക്കായി ഉപയോഗിച്ച തടിപ്രസിന്റെ മാതൃക പുനർനിർമ്മിച്ച് മ്യൂസിയത്തിൽ സ്ഥാപിച്ചിട്ടുണ്ട്. കാലുകൊണ്ടു ചവിട്ടിയുപയോഗിക്കാവുന്ന അച്ചടിയന്ത്രമായ ട്രെഡിൽ, കൊളംബിയ പ്രസ്, അൽബിയോ പ്രസ്, മിനി ഓഫ്സെറ്റ് പ്രിന്റിങ് പ്രസ്, കംപ്യൂട്ടർ ഉപയോഗിച്ചുള്ള പുതിയ പ്രിന്റിങ് സംവിധാനം, തടിയിലും ഈയത്തിലും കൊത്തിയ അച്ചുകൾ എന്നിവയും മ്യൂസിയത്തിലെ കാഴ്ച്ചകളാണ്.

പഴമയുടെ പ്രതികങ്ങളായ പറ, തുണി, റാത്തൽകല്ല്, ഇസ്തിരിപ്പെട്ടി, പലവ്യഞ്ജനപ്പെട്ടി, തടികൊണ്ടുള്ള ചോറുകോരി, പഴയ മെഴുകുതിരി സ്റ്റാൻഡ്, മണ്ണെണ്ണ വിളക്ക്, ഓടിൽ നിർമിച്ച തൂക്കുവിളക്ക് തുടങ്ങിയവയും മ്യൂസിയത്തിനു മുൻപിൽ ബെഞ്ചമിൻ ബെയ്‌ലി ബെയ്ലിയുടെ ശില്പവും സ്ഥാപിച്ചിട്ടുണ്ട്. പ്രവൃത്തിദിവസങ്ങളിൽ പൊതുജനങ്ങൾക്കായി മ്യൂസിയം തുറന്നിടും. പ്രവേശനം സൗജന്യം. സംസ്ഥാനത്ത് വിവിധ കാലഘട്ടങ്ങളിലെ അച്ചടിയുടെ ചരിത്രം പറയുന്ന ഏക മ്യൂസിയമാണിത്.

# 4K വിഡിയോ ഷൂട്ട് ചെയ്യാവുന്ന ആദ്യ കനോൺ മിറർലെസ് ക്യാമറയായ EOS M50 പുറത്തിറക്കി




തുടക്കക്കാരെ ലക്ഷ്യമിട്ട് 4K വിഡിയോ ഷൂട്ട് ചെയ്യാവുന്ന കനോൺന്റെ EOS M50 ക്യാമറ പുറത്തിറക്കി. 24MP APSC സെൻസറാണ് ആദ്യ കനോൺ മിറർലെസ് ക്യാമറയ്ക്കുള്ളത്.

ഡ്യൂവൽ പിക്സൽ ഓട്ടോഫോക്കസാണ് ക്യാമറയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. വൈഫൈ, ബ്ലൂടൂത് എൻഎഫ്സി തുടങ്ങിയ കണക്ടിവിറ്റി ഓപ്ഷൻസുള്ള ക്യാമറയ്ക്ക് CR3 റോ ഫോർമാറ്റാണ് നൽകിയിരിക്കുന്നത്. ഡിജിക് 8 പ്രൊസസർ പിടിപ്പിച്ചിരിക്കുന്ന ക്യാമറയ്ക്ക് ബിൽറ്റ് ഇൻ ഇലക്ട്രോണിക് വ്യൂ ഫൈൻഡറുണ്ട്. സോഷ്യൽ മീഡിയയിലും മറ്റും നല്ല ചിത്രങ്ങൾ പെട്ടെന്നു പോസ്റ്റു ചെയ്യാൻ ആഗ്രഹിക്കുന്നവർക്ക്, വളരെ എളുപ്പത്തിൽ അതു ചെയ്യാം.

EOS M50യുടെ ബോഡിക്കു മാത്രം വില 780 ഡോളറായിരിക്കും. EFM 1545mm F3.56.3 IS STM കിറ്റ് ലെൻസിനും ബോഡിക്കും കൂടെ 900 ഡോളറായിരിക്കും വില. 55200mm F4.56.3 IS STM ലെൻസും കൂടെ വാങ്ങുന്നുണ്ടെങ്കിൽ 1250 ഡോളർ നൽകണം.

# # ഫ്യൂച്ചർ

ഡിജിറ്റൽ സാങ്കേതികവിദ്യ നാടിന്റെ വികസനത്തിന് ഉപയോഗപ്പെടുത്തുന്നതിനായി ഈ രംഗത്ത് പുതിയ കർമ പരിപാടികൾ ആവിഷ്കരിക്കുവാൻ ലക്ഷ്യമിട്ട് 'ഹാഷ് ഫ്യൂച്ചർ' എന്ന പേരിൽ ഒരു ഉച്ചകോടി കൊച്ചിയിൽ സംഘടിപ്പിക്കപ്പെട്ടു. ആദ്യമായി കേരളം ആതിഥ്യമരുളിയ ആഗോള ഡിജിറ്റൽ ഉച്ചകോടി സംസ്ഥാനത്തിന്റെ വികസന സങ്കൽപ്പങ്ങൾ യാഥാർഥ്യമാക്കാൻ സഹായിക്കുമെന്നു കരുതപ്പെടുന്നു. ഡിജിറ്റൽ സാങ്കേതികവിദ്യ കേരളത്തിന്റെ വികസനത്തിന് ഉപയോഗപ്പെടുത്തുക എന്നതാണ് സർക്കാരിന്റെ ഐടി നയം. സർക്കാർ സേവനങ്ങൾ കാര്യക്ഷമമാക്കുവാനും എളുപ്പത്തിൽ ലഭ്യമാക്കുവാനും കഴിയണം എന്നതിനാണ് ഊന്നൽ. സാങ്കേതിക വളർച്ച ജനങ്ങളുടെ ജീവിതനിലവാരം മെച്ചപ്പെടുത്താനാകണം. ആരോഗ്യ, വിദ്യാഭ്യാസ, സാമൂഹ്യക്ഷേമ, ഗതാഗത മേഖലകളിൽ സാങ്കേതിക വളർച്ച പ്രയോഗിക്കുന്നത് സേവനനിലവാരം മെച്ചപ്പെടുത്തും. അത്തരം സേവനങ്ങൾ നൽകാനാകുന്ന നിരവധി വിദഗ്ധരും സംരംഭകരും സ്റ്റാർട്ടപ്പ് കമ്പനികളും ലോകമെമ്പാടുമുണ്ട്. സർക്കാരുമായി കൈകോർക്കാൻ അവർക്ക് താൽപ്പര്യമുണ്ട്. അവരിൽ മലയാളികളുമുണ്ട്. അവരെയെല്ലാം ഒരുമിച്ചുചേർത്ത്, അനുയോജ്യമെങ്കിൽ പ്രയോജനപ്പെടുത്തുകയാണ് ലക്ഷ്യം.

സർക്കാർ അഞ്ചുവർഷത്തേക്ക് അതിന്റെ പ്രധാന വിവരസാങ്കേതികനയം രൂപീകരിച്ചിട്ടുണ്ട്. അതിൽതന്നെ ചെറിയ ഇടവേളകളിൽ ചെയ്തുതീർക്കേണ്ട ഉപനയങ്ങളാണ് പ്രധാന ഐടി നയത്തെ മുന്നോട്ടുനയിക്കുന്നത്. ഉപനയങ്ങൾക്ക് ഉച്ചകോടികൾ ഊർജം പകരും. ഉന്നതാധികാരസമിതിയുടെ കടമ സംസ്ഥാനത്തേക്ക് വിവരസാങ്കേതിക വ്യവസായങ്ങളെ ആകർഷിക്കലാണ്. അതിന് എല്ലാ സൗകര്യങ്ങളും ഒരുക്കണം. ആ സാധ്യത അറിയാൻ ലോകമാകെയുള്ള സംരംഭകർക്ക് ഉച്ചകോടി അവസരമൊരുക്കുന്നു. നമുക്ക് പ്രയോജനപ്പെടുത്താവുന്ന വിദഗ്ധരെ കണ്ടെത്തി നെറ്റ്‌വർക്ക് ശക്തിപ്പെടുത്താനും കേരളത്തിന്റെ സാധ്യതകൾ ലോകത്തെ അറിയിക്കാനും മാതൃകകൾ അവതരിപ്പിക്കാനും ഉച്ചകോടി സഹായിക്കും. വെറും സമ്മേളനം മാത്രമായി ഉച്ചകോടി അവസാനിക്കുന്നില്ല. ചർച്ചകളും വിദഗ്ധാഭിപ്രായങ്ങളും ക്രോഡീകരിച്ച് ഇടപെടേണ്ട മേഖലകൾക്ക് കൂടുതൽ ഊന്നൽ നൽകി, ഐടി ഉന്നതാധികാരസമിതി കർമപരിപാടി തയ്യാറാക്കും.

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുകാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



# പോത്തൻ ജോസഫ് അതികായന്മാരുടെ നായകൻ

എന്നാൽ കേവലം മൂന്നുമാസംകൊണ്ടുതന്നെ പത്ര വിതരണത്തിന്റെ കാഠിന്യം കണ്ടറിഞ്ഞ നായിഡു താൻ കടിഞ്ഞാണില്ലാത്ത കുതിരകളുടെ പുറത്താണ് ഇരിക്കുന്നതെന്ന യാഥാർത്ഥ്യം തിരിച്ചറിഞ്ഞു. ഇതിൽ നിന്ന് എങ്ങനെ തലയൂരുമെന്നായി ചിന്ത. അങ്ങനെയിരിക്കെയാണ് എസ്. സദാനന്ദ് രംഗത്തെത്തുന്നത്.

പോത്തൻ ജോസഫ് ഹിന്ദുസ്ഥാൻ ടൈംസ് വിട്ടതോടെ ഒട്ടേറെ ജോലി വാഗ്ദാനങ്ങളുണ്ടായി. ഒടുവിൽ ചെന്നുപെട്ടത് ഓൾ ഇന്ത്യ റേഡിയോയിലായിരുന്നു. അന്നതിന്റെ തലപ്പത്തിരുന്നത് ലയൊണൽ ഫീൽഡൻ എന്ന മിടുക്കനായ സായിപ്പായിരുന്നു. ഇന്ത്യയോട് ബ്രിട്ടീഷുകാർ കാണിക്കുന്ന രീതികളോട് ഒട്ടും യോജിപ്പില്ലാത്ത വ്യക്തിയായിരുന്നു ഈ ഇംഗ്ലീഷുകാരൻ. തന്റെ പിൻഗാമിയായി ഒരു ഇന്ത്യാക്കാരൻ തന്നെ എ. ഐ. ആറിന്റെ ഡയറക്ടർ ജനറൽ ആകുന്ന ഒരു പ്ലാൻ തന്നെ അദ്ദേഹം വിഭാവന ചെയ്തു. ആ ഉത്തരവാദിത്വം പോത്തൻ ജോസഫിനെ ഏൽപ്പിക്കാൻ അദ്ദേഹം തീരുമാനിച്ചു. പോത്തന് അത്ര പരിചയമുള്ള മാധ്യമമല്ല റേഡിയോ. അന്നത്തെ ബി.ബി.സി.യെയാണ് എ.ഐ.ആർ. മോഡലായി സ്വീകരിച്ചത്. അതിനായി ഒരു പരിശീലനപരിപാടിക്ക് പോത്തനെ ബ്യൂറോയിൽ വിടുക വരെ ലയൊണൽ ഫീൽഡൻ ചെയ്തു. എന്തായാലും പോത്തൻ ജോസഫ് യൂറോപ്പിലെ ദിനങ്ങൾ നന്നായി ആസ്വദിച്ചു. പ്രത്യേകിച്ച് അവിടത്തെ പാർലമെന്റിലെ സന്ദർശക ഗ്യാലറിയിലിരുന്നപ്പോഴും, തനിക്ക് ഏറ്റവും ഇഷ്ടപ്പെട്ട വരികളുടെ സൃഷ്ടാവായ ഷേക്സ്പിയറിന്റെ ജന്മനാട്ടിൽ ചുറ്റിനടന്നപ്പോഴും പോത്തൻ ജോസഫ് ഏറെ സന്തോഷവാനായിരുന്നു. ഓക്സ്ഫോർഡിലേയും കേംബ്രിഡ്ജിലേയും വിശേഷാൽ യോഗങ്ങളിൽ അദ്ദേഹം പങ്കെടുത്തു. ലണ്ടൻ സ്കൂൾ ഓഫ് ഇക്കണോമിക്സിലെ പ്രൊഫസർമാരെ പരിചയക്കാരാക്കി. ബ്രിട്ടീഷ് മ്യൂസിയത്തിൽ നീണ്ട മണിക്കൂറുകൾ ചെലവഴിച്ചു. ബ്രിട്ടനിലെ ഇന്ത്യൻ ഗ്രൂപ്പിന്റെ പിന്നണി പ്രവർത്തകനായിരുന്ന സാക്ഷാൽ വി.കെ. കൃഷ്ണമേനോനുമായി വലിയ ചങ്ങാത്തത്തിലായി. ഒരു ജേർണലിസ്റ്റ് തന്റെ തൊഴിലിന്റെ ഉന്നതിക്ക് ഉപോൽബലകമായ കാര്യങ്ങളിൽ സജീവമാകുന്ന തരത്തിലായിരുന്നു പോത്തന്റെ ലണ്ടനിലെ നാളുകൾ. പക്ഷേ പോത്തൻ ജോസഫിനെ ഒരു ബ്രോഡ്കാസ്റ്ററാക്കാമെന്ന ഫീൽസൻ സായിപ്പിന്റെ മോഹം ഏറെ പുരോഗമിച്ചില്ല. അച്ചടി മാധ്യമത്തിന്റെ വക്താവായിരുന്നു പോത്തൻ ജോസഫ്. ഇതിനിടയ്ക്ക് ഭാര്യ വീണ് കാലൊടിഞ്ഞു എന്ന വാർത്ത അദ്ദേഹത്തെ നാട്ടിലേക്ക് മടങ്ങാൻ പ്രേരിപ്പിച്ചു ഏറെ കഴിയും മുമ്പ് മൂത്തമകൾ ഈ ലോകത്തോട് യാത്ര പറഞ്ഞു. മകളുടെ മരണത്തിൽ വ്യസനപ്പെട്ട് കുറെക്കാലം പോത്തൻ ജോസഫ് അലഞ്ഞു നടന്നു. ഇതിനിടേയും ത

നിക്കറിയാവുന്ന എഴുത്ത് മുടക്കിയിരുന്നില്ല. കൽക്കത്തയിൽ നിന്ന് പ്രസിദ്ധീകരിച്ചിരുന്ന ഇന്ത്യൻ ഫിനാൻസ്, ഇന്ത്യ അഫയേഴ്സ് എന്നിവയിലാണ് അതൊക്കെ അച്ചടിച്ചു വന്നിരുന്നത്. മറ്റൊരു സ്നേഹിതനുമായി ചേർന്ന് ഇന്ത്യയെക്കുറിച്ചുള്ള വിശകലനലേഖനങ്ങൾ 'ഡെയിലിടെലഗ്രാഫ്' എന്നലണ്ടൻ പത്രത്തിനുവേണ്ടിതയ്യാറാക്കി അയച്ചിരുന്നു. ഇതൊന്നും ചിട്ടയോടെ ചെയ്യാനുമായില്ല.

### ഇന്ത്യൻ എക്സ്പ്രസ്

വരദരാജലു നായ്ഡു എന്ന കോൺഗ്രസുകാരനാണ് ഇന്ത്യൻ എക്സ്പ്രസ് എന്ന പത്രത്തിന് വിത്തു പാകിയത്. 'ദി മെയിൽ' എന്ന ബ്രിട്ടീഷ് പത്രത്തെക്കാളും മികച്ചൊരു പത്രം. ഏറെ ജാഗ്രതയോടെ മുന്നേറിയ ഹിന്ദു പത്രത്തിനേയും കവച്ചു വയ്ക്കുന്ന ഒരു ഉശിരൻ പത്രം. അത് മദ്രാസിനെ പ്രകമ്പനം കൊള്ളിക്കണമെന്ന് ആ സ്വപ്ന ജീവി മോഹിച്ചു. അതുവരെ നടത്തിക്കൊണ്ടിരുന്ന ഒരു തമിഴ് പത്രം നിർത്തിയശേഷം നായിഡു 1932 ൽ ഒരു ഇംഗ്ലീഷ് പത്രം തുടങ്ങുക തന്നെ ചെയ്തു. എന്നാൽ കേവലം മൂന്നുമാസംകൊണ്ടുതന്നെ പത്രവിതരണത്തിന്റെ കാഠിന്യം കണ്ടറിഞ്ഞ നായിഡു താൻ കടിഞ്ഞാണില്ലാത്ത കുതിരകളുടെ പുറത്താണ് ഇരിക്കുന്നതെന്ന യാഥാർത്ഥ്യം തിരിച്ചറിഞ്ഞു. ഇതിൽ നിന്ന് എങ്ങനെ തലയൂരുമെന്നായി ചിന്ത. അങ്ങനെയിരിക്കെയാണ് എസ്. സദാനന്ദ് രംഗത്തെത്തുന്നത്. മാധ്യമരംഗത്ത് എന്തെങ്കിലും അത്ഭുതം ഉണ്ടാകണമെന്ന് സ്വപ്നം കണ്ട് കച്ചമുറുക്കി ഇറങ്ങിയ മനുഷ്യൻ. അതിനായി ബോംബെയിൽ ചില സംരംഭങ്ങളൊക്കെ ആരംഭിച്ചിരുന്നു. അതുകൊണ്ട് അദ്ദേഹം ബോംബെയിൽ ഇരുന്നുകൊണ്ട് മദിരാശിയിൽ നിന്നിറങ്ങുന്ന ഇന്ത്യൻ എക്സ്പ്രസ് നിയന്ത്രിക്കാൻ തീരുമാനിച്ചു. അതോടെ വരദരാജലു നായിഡു തല ഊരി. ഏറെ നാൾ എക്സ്പ്രസുമായി മുന്നോട്ടുപോകാൻ എസ്.സദാനന്ദയ്ക്ക് ആയില്ല. കടം കയറിക്കൊണ്ടിരുന്നു. അന്നൊരു ചെറുപ്പക്കാരനായ ബ്രോക്കറായിരുന്നു രാംനാഥ് ഗോയങ്ക. അദ്ദേഹം വലിയൊരു ഡിബഞ്ചർ ലോൺ സദാനന്ദയ്ക്ക് ശരിയാക്കിക്കൊടുത്തു. കടം തിരിച്ചടക്കേണ്ട സമയമായപ്പോൾ സദാനന്ദ് പണത്തിനായി നെട്ടോട്ടം തുടങ്ങി. ഒടുവിൽ അയാൾ ചെന്നെത്തിയത് അന്നാ ജോസഫിന്റെ സഹോദരൻ മാത്തുള്ളയുടെ അരികിലാണ്. അദ്ദേഹം അപ്പോൾ സിറ്റി ബാങ്കിന്റെ തലവനായിരുന്നു. മദ്രാസിൽ സിറ്റി ബാങ്ക് അറിയപ്പെടുന്ന സ്ഥാപനമായിരുന്നു. മറ്റൊരു സഹോദരൻ കെ.എം. ഈപ്പനായിരുന്നു മദിരാശിയിലെ സിറ്റിബാങ്ക് ശാഖയിൽ മാനേജർ.


The Daily Telegraph
MR. CHURCHILL MEETS MR. ROOSEVELT

INDIAN EXPRESS
Poison gas claims 408 lives in Bhopal
Leak from pesticide plant affects 20,000


സദാനന്ദ്


വരദരാജലു നായിഡു

സദാനന്ദൻ ഇവരെ സമീപിച്ചു. ബിസിനസ്സ് അവസരങ്ങൾ ഒന്നുപോലും വിട്ടുകളയാത്ത ആ സഹോദരന്മാർ പത്രസ്ഥാപനത്തിന്റെ ഉടമകളാകുന്നത് സ്വപ്നം കണ്ടു പോയി. സദാനന്ദന്റെ ഇന്ത്യൻ എക്സ്പ്രസിന് കാര്യമായ ആസ്തിയോ സ്വാധീനമോ ഉണ്ടായിരുന്നില്ല. എങ്കിലും അത് മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നു. അതിൽ പണം എറിഞ്ഞാൽ തിരിച്ചുപിടിയ്ക്കാനാകുമെന്നും അവർക്ക് ഉറപ്പുണ്ടായിരുന്നു.

പോത്തൻ ജോസഫിനെ എഡിറ്ററാക്കണം. പോത്തന്റെ അനുജൻ പി.എം.ജോസഫ് മാനേജർ ഇവരുടെ ഏറ്റവും ഇളയ സഹോദരൻ തോമസ് ജോസഫ് അക്കാലത്ത് അസോസിയേറ്റഡ് പ്രസ്സിന്റെ മദ്രാസിലെ പ്ലാന്റിൽ പരിശീലനം നേടുകയായിരുന്നു. അദ്ദേഹത്തെ പ്രസ് സൂപ്രണ്ടായും തീരുമാനിച്ചു. ഈ ഇടപാട് കരാറാകാൻ ഒറ്റകാര്യം കൂടി മതിയായിരുന്നു. അവരുടെ കുടുംബത്തിലെ തലമുതിർന്ന അംഗവും രാജ്യതന്ത്രജ്ഞനുമായ ജോർജ് ജോസഫിന്റെ അനുമതി!

യങ്ങ് ഇന്ത്യയുടേയും 'ദി ഇൻഡിപ്പെന്റന്റിന്റെയും പത്രാധിപരുമായിരുന്ന ജോർജ് ജോസഫിന്റെ മുന്നിൽ വിഷയമെത്തി. അദ്ദേഹം നിഷ്ക്കരുണം സഹോദരന്മാരുടെ പദ്ധതി തള്ളിക്കളഞ്ഞു. അതിന് മൂന്നു കാരണങ്ങളാണ് ജോർജ് ജോസഫ് നിരത്തിയത്. പത്രത്തിന് ഇറക്കുന്ന പണം കുടുംബത്തിന്റെയല്ല. സിറ്റി ബാങ്ക് മറ്റുവല്ലവരുടേയും പണമാണ് ഇറക്കുക. ഇതു ശരിയല്ല. പോത്തനെ വിശ്വസിച്ച് കാര്യങ്ങൾ ഏൽപ്പിക്കാൻ പറ്റില്ല. മാനേജർ ആയിരിക്കാനുള്ള പ്രായവും പ്രവൃത്തി പരിചയവും പി.എം. ജോസഫിനില്ല. തോമസും അങ്ങനെതന്നെ. ജോർജ് ജോസഫിന്റെ ഈ തീരുമാനത്തെ എതിർക്കാൻ ആരുമുണ്ടായിരുന്നില്ല. പോത്തൻ ജോസഫിന്റെ ചിരകാല അഭിലാഷമായിരുന്നു സ്വന്തം പത്രം എഡിറ്റ് ചെയ്തിറക്കുക. അതിനുള്ള കനകാവസരമാണ് നഷ്ടമായത്. തീർന്നില്ല, പത്രാധിപസ്ഥാനം വിശ്വസിച്ചേൽപ്പിക്കാവുന്ന ആളല്ല താനെന്നു മുദ്രയടിച്ചത് പോത്തനെ സംബന്ധിച്ചിടത്തോളം



രാംനാഥ് ഗോയങ്ക

കനത്ത അടിയായിപ്പോയി.

ജോർജ് ജോസഫിന്റെ തീരുമാനം ബുദ്ധിപരമായെന്ന് പറയാനാകില്ല. അദ്ദേഹം ഗാന്ധിയൻ രാഷ്ട്രീയത്തിൽ നിന്ന് പൂർണ്ണമായും വിട്ടുനിന്നിരുന്ന കാലമായിരുന്നു അത്. അപ്പോഴത്തെ മാനസീകാവസ്ഥയിലുള്ള പ്രതിഫലനം മാത്രമായിരുന്നു. മാത്തുള്ളയും ഈപ്പനും പരിചയസമ്പന്നരായ വ്യക്തികൾ തന്നെയായിരുന്നു. ബാങ്കിന്റെ കാര്യത്തിലെന്നപോലെ പത്രത്തിലും അവരുടെ മേൽനോട്ടം ഉണ്ടാകുമായിരുന്നു. പോത്തൻ ജോസഫ് ആകട്ടെ ഏതു സാഹചര്യത്തിലും ഒരു പത്രത്തെ അണിയിച്ചൊരുക്കാനുള്ള പ്രാപ്തിയുണ്ടെന്ന് തെളിയിച്ച പ്രതിഭയും ആണ്. ഇതോടെ സിറ്റിബാങ്ക് പിന്മാറി. എന്നാലിവിടെ വടക്കൻ ബീഹാറിലെ ഒരു ഉൾപ്രദേശത്തു നിന്ന് വന്ന മാർവാഡി കുടുംബാംഗമായ രാംനാഥ് ഗോയങ്ക എന്ന ചെറുപ്പക്കാരന്റെ ശുക്രദശ തെളിയുകയായിരുന്നു. അതേ ആ മാർവാഡി ചെറുപ്പക്കാരൻ ഇന്ത്യൻ എക്സ്പ്രസ് ഏറ്റെടുക്കാൻ തയ്യാറായി. തന്റെ പത്രത്തിന്റെ അമരക്കാരനാകാൻ ഗോയങ്ക തെരഞ്ഞെടുത്തത് പോത്തൻ ജോസഫിനെ തന്നെയായിരുന്നു. അതോടെ ഉടമയായിരിക്കേണ്ട പോത്തൻ ജോസഫ് ഗോയങ്കയുടെ പത്രാധിപരായി മാറി.

അന്ന് ഇന്ത്യൻ എക്സ്പ്രസിന്റെ പ്രചാരം 2000 കോപ്പി മാത്രം. കാര്യമായ പരസ്യങ്ങളൊന്നും കിട്ടിയിരുന്നുമില്ല എന്നിട്ടും ചില കനപ്പെട്ട സംഭവങ്ങളിലൂടെ പത്രം മുന്നോട്ടു പോയി. ദേശീയ ബോധമുള്ള പണക്കാരിൽ നിന്നും സംഭാവന സ്വീകരിക്കാനുള്ള മിടുക്കായിരുന്നു ഗോയങ്കയുടെ ശക്തി. ഇക്കാര്യത്തിൽ വരദരാജലുവിനേക്കാളും സദാനന്ദനെക്കാളും സമർത്ഥൻ താനാണെന്ന് ചുരുങ്ങിയ കാലംകൊണ്ടു ഗോയങ്ക തെളിയിച്ചു. എത്ര ലഭിച്ചാലും മതിയാകാത്ത പത്രത്തെ അണയാതെ പിടിച്ചു നിർത്താൻ തന്റെ കൂർമ്മ ബുദ്ധിയും സകല ശക്തിയും ഘോയങ്കയ്ക്ക് ഉപയോഗിക്കേണ്ടി വന്നു. സഹായം അഭ്യർത്ഥിച്ചും സമ്മർദ്ദ തന്ത്രങ്ങളും ഉപയോഗിച്ചും ദേശഭക്തിയുടെ പ്രഭ ഉയർത്തിയും കേൾക്കാൻ ചെവികൊടുത്തവരോടൊക്കെ ഗോയങ്ക സംസാരിച്ചു. ഗോയങ്കയുടെ എന്തെന്നില്ലാത്ത ധൈര്യവും കടുത്ത വാശിയുമാണ് പത്രത്തെ രക്ഷിച്ചതും. മഹത്തായൊരു പാതയിൽകൂടി മുന്നോട്ടു നയിച്ചതും ആദ്യകാലത്തെ ഇന്ത്യൻ എക്സ്പ്രസ് അനുഭവം കൊടിയ ദാര്യദ്ര്യം തന്നെയായിരുന്നു. പോത്തൻ ജോസഫിന്റെ പത്രാധിപർ ജോലിയുടെ ശമ്പളം കേവലം 150 രൂപമാത്രം! സഹപത്രാധിപരുടേത് 40 രൂപ! ഇതൊക്കെതന്നെ പേരിനുമാത്രമായിരുന്നുവത്രെ. ശമ്പളം കൊടുക്കുന്നതിന് ഒരു പ്രത്യേക ദിവസമൊന്നും ഉണ്ടായിരുന്നില്ല. പല തവണകളായി പല ആഴ്ചകളിലാണ് ഒരു മാസത്തെ ശമ്പളം കൊടുത്തിരുന്നത്. ആഴ്ചയിൽ ഏഴു ദിവസവും പണിയെടുത്തിരുന്നു ഇന്ത്യൻ എക്സ്പ്രസിലെ ജീവനക്കാർ. ഒരു ദിവസം ശരാശരി 10 മണിക്കൂറിൽ ഏറെയും വിശ്രമമില്ലാത്ത ജോലി! ഒരു സബ് എഡിറ്ററുടെ കഴിവിന്റെ അളവുകോൽ അയാൾ എത്രമണിക്കൂർ ഓഫീസിൽ ഇരുക്കുന്നുവെന്നുള്ളതായി. ഒരു ഷിഫ്റ്റിൽ ആകെയുണ്ടായിരുന്നത് രണ്ട് സബ് എഡിറ്റർമാർ മാത്രം. ഒരാൾക്ക് എന്തെങ്കിലും കാരണത്താൽ ഓഫീസിൽ എത്താനായില്ലെങ്കിൽ മറ്റെയാൾ അതുകൂടി ചെയ്തു തീർക്കണം.

സദാനന്ദന്റെ കാലത്ത് ദേശീയവാദിയായ യുവ പത്രപ്രവർത്തകൻ കെ. സന്താനമായിരുന്നു പത്രാധിപർ. ഗോയങ്ക ഏറ്റെടുത്ത ശേഷവും സന്താനം തന്നെ തുടർന്നു. എന്നാൽ കൃത്യം നാലാം മാസം അദ്ദേഹം രാഷ്ട്രീയത്തിൽ ഭാഗ്യം പരീക്ഷിക്കാനായി പത്രം വിട്ടൊഴിഞ്ഞു.

1937 ൽ ഗോയങ്കയുടെ ഇന്ത്യൻ എക്സ്പ്രസിൽ പോത്തൻ ജോസഫ് നിയമിതനായി. ഒട്ടേറെ ഘടകങ്ങളുടെ പിൻബലത്തോടെ പത്രം കുതിച്ചു മുന്നേറാൻ തുടങ്ങി. പോത്തൻ ജോസഫിന്റെ നൈപുണ്യവും ' ഓവർ എ കപ്പ് ഓഫ് ടി' യുടെ പ്രഭാവവും അലയടിച്ചു തുടങ്ങി. പത്രത്തിന്റെ പ്രഖ്യാപിതമായ ദേശീയ നിലപാടിനുമേൽ രാഷ്ട്രീയപരമായ സ്വാതന്ത്ര്യവും അത്യുഗ്രമായ ഭാഷാപ്രയോഗവും അനേകം ആരാധകരെ സൃഷ്ടിച്ചു. പോത്തൻ ജോസഫിന്റെ രീതികളും സഹപ്രവർത്തകരിൽ അതുളവാക്കിയ പ്രചോദനവും തുടർന്നു നേടിയ വിജയത്തിന്റെ മുഖ്യഘടകങ്ങളായിരുന്നു. ഏതാണ്ട് രണ്ട് സംവത്സരത്തിനുള്ളിൽ തന്നെ ഇന്ത്യൻ എക്സ്പ്രസ് ദക്ഷിണേന്ത്യയിലെ അവഗണിയ്ക്കാനാകാത്ത മാധ്യമശക്തിയായി തീർന്നു.

### രാജഗോപാലാചാരിയും പോത്തൻ ജോസഫും എറ്റുമുട്ടുന്നു

ഇന്ത്യൻ ഗവർണർ ജനറലായിത്തീർന്ന വ്യക്തിയാണ് സി.രാജഗോപാലാചാരി. പാകിസ്ഥാൻ എന്ന ആശയത്തിന് പിന്തുണ നൽകുകയും നെഹ്റുവിന്റെ രൂക്ഷ വിമർശകനുമായ പിന്നീട് സ്വതന്ത്ര പാർട്ടിയുടെ സ്ഥാപകനുമായിത്തീർന്നു ഈ മനുഷ്യൻ. പോത്തൻ ജോസഫിന്റെ രോക്ഷത്തിന് ഇരയായൊരു സംഭവം ഉണ്ടായി. അതിങ്ങനെയാണ്. ഏറെ ആദരിക്കപ്പെട്ട ഈ ഗാന്ധിയനെ സി.ആർ. എന്നും രാജാജി എന്നും ആളുകൾ വിളിച്ചിരുന്നു. ഇദ്ദേഹം മദ്രാസിൽ വച്ച് ഒരു പത്ര സമ്മേളനം നടത്തി. എല്ലാനടപടികളും തമിഴിലായിരുന്നു. എന്നാൽ അദ്ദേഹം സ്വന്തം പ്രസ്താവനയുടെ ഇംഗ്ലീഷ് പരിഭാഷ തയ്യാറാക്കിയിരുന്നു. അത് മറ്റു പത്രക്കാർ അറിയാതെ 'ഹിന്ദു' വിന് മാത്രം കൈമാറി. പിറ്റേദിവസം ഹിന്ദു ഒഴികെയുള്ള പത്രങ്ങളിൽ രാജാജിയുടെ പ്രസ്താവന പൂർണ്ണമല്ലാതെ വികലമായി പ്രത്യക്ഷപ്പെട്ടു.

പോത്തൻ ജോസഫ് ഇത് കണ്ടെത്തി തന്റെ റിപ്പോർട്ടറെ വിളിച്ച് ഇംഗ്ലീഷ് ഭാഷയെക്കുറിച്ച് ഒരു ക്ലാസ്സ് തന്നെ എടുത്തു. എന്നാൽ 'ഹിന്ദു' വിൽ അച്ചടിച്ചത് രാജാജി തന്നെ ഇംഗ്ലീഷിൽ എഴുതി ആ പത്രത്തിന് കൊടുത്തതാണെന്നും മറ്റ് റിപ്പോർട്ടർമാർക്ക് തമിഴിൽനിന്നും ഇംഗ്ലീഷിലേക്ക് മൊഴിമാറ്റേണ്ടിവന്നെന്നും അറിഞ്ഞപ്പോൾ പോത്തൻ ജോസഫ് ക്ഷുഭിതനായി. മറ്റു പത്രങ്ങളെ തഴഞ്ഞുകൊണ്ട് ഒരു പത്രത്തോട് അടുപ്പം കാണിച്ചതിൽ രാജാജി നൈതികമായി വീഴ്ച വരുത്തിയിരിക്കുകയാണെന്ന് അദ്ദേഹം രൂക്ഷമായി ഒരു മുഖക്കുറിപ്പ് തയ്യാറാക്കി. ഒരു പത്രത്തിനു മാത്രമായി പ്രസ്താവന കൊടുക്കാനായിരുന്നെങ്കിൽ പത്രസമ്മേളനം വിളിക്കേണ്ടതിന്റെ ആവശ്യമെന്ത്? അദ്ദേഹത്തിന്റെ അഭിപ്രായവും അത് തുറന്നടിക്കാൻ കാണിച്ച ധൈര്യവും പത്രപ്രവർത്തകരുടെ ഇടയിൽ വലിയ മതിപ്പ് നേടിക്കൊടുത്തു. പത്രരംഗത്തെ താനറിയാ

പൊതുക്കാര്യങ്ങളിൽ ശ്രദ്ധകൊടുക്കുന്ന ഒരു പത്രാധിപരുടെ സഹജമായ വാസനയിൽ നിന്നാണ് ഇങ്ങനെയൊരാശയം രൂപംകൊണ്ടത്. തിരുവിതാംകൂറിലെ സ്വേച്ഛാധിപത്യത്തിനെതിരെ കനപ്പെട്ട ലേഖനങ്ങളുമായി ഇൻഡ്യൻ എക്സ്പ്രസ്സും മുന്നിൽ നിന്നു. സർക്കാരിന്റെ അനീതികൾ എക്സ്ക്ലൂസീവായി ഇന്ത്യൻ എക്സ്പ്രസ് പുറത്തുകൊണ്ടുവന്നു. ഒരു ജനതയ്ക്കാകമാനം ഭീഷണിയും ഭീതിയും പരത്തുന്ന വിധത്തിൽ സർ സി.പി.യുടെ കാർട്ടൂണുകൾ തുടരെത്തുടരെ പ്രത്യക്ഷപ്പെട്ടു. 'ഓവർ എ കപ്പ് ഓഫ് റ്റീ' അസാധാരണ ശക്തിയോടെ ആഞ്ഞടിച്ചു. പത്രാധിപക്കുറിപ്പുകളിലൂടെ സർ സി.പി.ക്ക് എതിരെ കൊടുങ്കാറ്റ് തന്നെ സൃഷ്ടിച്ചു ഇന്ത്യൻ എക്സ്പ്രസ്. അന്ന് നാട്ടിലെ അച്ചടിമാധ്യമങ്ങളിലേറെയും പത്തി താഴ്ത്തി പതുങ്ങി നിന്നപ്പോൾ നിർഭയനായി നിന്ന് പൊരുതിയ പത്രത്തെ തിരുവിതാംകൂറിലെ ജനം വല്ലാതെ സ്നേഹിച്ചുപോയി. ശക്തമായ നിലപാടുള്ള പത്രാധിപന്മാർക്ക് (അങ്ങനെയുണ്ടെങ്കിൽ) ഒട്ടേറെ കാര്യങ്ങൾ പഠിക്കാനുള്ള ദൃഷ്ടാന്തമായിരുന്നു അതെങ്കിലും തന്റെ ജോലി തികഞ്ഞ ആത്മാർത്ഥതയോടെ ചെയ്യുന്ന ഒരു പത്രാധിപർക്ക് കനത്തവില നൽകേണ്ടി വരുമെന്നുകൂടി ഓർമ്മപ്പിക്കുന്നതായിരുന്നു അക്കാലം.

സർ സി.പിയുടെ സ്വേച്ഛാധിപത്യ ഭരണത്തിനെതിരെ പോത്തൻ ജോസഫ് നടത്തിയ കടന്നാക്രമണം മലയാളക്കരയിൽ ഇന്ത്യൻ എക്സ്പ്രസ് എന്ന പത്രത്തെ വാനോളം ഉയർത്തി. പക്ഷേ, തന്റെ തൊഴിലിനും ദേശസ്നേഹത്തിനും വേണ്ടി ഒരു പത്രപ്രവർത്തകന് എത്രമാത്രം നഷ്ടങ്ങൾ സഹിക്കേണ്ടി വന്നുവെന്ന് ഇന്ന് എത്രപേർ ഓർമിക്കുന്നുണ്ട്?

ഒന്നിനും വഴങ്ങാത്ത പോത്തൻ ജോസഫിനെ പലപ്രകാരത്തിലും വട്ടം ചുറ്റിക്കാൻ സർ സി.പി.മുന്നിട്ടിറങ്ങി. അദ്ദേഹത്തിന്റെ ഭാര്യാസഹോദരനായ സിറ്റിബാങ്കിന്റെ തലവൻ കെ.എം.മാത്തുള്ളയെക്കൊണ്ട് സി.പി.പറയിപ്പിച്ചു നോക്കി. ഫലമുണ്ടാകുന്നില്ലെന്നു കണ്ടപ്പോൾ സിറ്റിബാങ്കിനെ അട്ടിമറിക്കുക തന്നെ ചെയ്തു. ബാങ്ക് പൊളിഞ്ഞതോടെ അതിന്റെ ഡയറക്ടർ സ്ഥാനത്ത് പേരു വച്ചിരുന്ന, പോത്തൻ ജോസഫിനോട് 7000രൂപ കെട്ടിവയ്ക്കാൻ ആവശ്യപ്പെട്ടുകൊണ്ട് സർ സി.പി.യുടെ ഉത്തരവ് വന്നു. അക്കാലത്ത് അതൊരു വലിയ തുകയായിരുന്നു. ആ ബാധ്യതയിൽ നിന്ന് തല ഊരാൻ പോത്തന് ഏറെ നാളുകൾ തന്നെ വേണ്ടി വന്നു. ബാങ്കിന്റെ ഇടപാടുകളും ഇന്ത്യൻ എക്സ്പ്രസിന്റെ പ്രശ്നങ്ങളും തമ്മിൽ കൂട്ടിക്കുഴക്കരുതെന്ന അഭ്യർത്ഥനയൊന്നും സർ സി.പി.ഗൗനിച്ചില്ല.

ഒടുവിൽ പത്ര ഉടമയെ സി.പി.വലവീശിപ്പിടിച്ചു. പോത്തൻ ജോസഫിനുമേൽ പരാജയപ്പെട്ട സി.പി. ഗോയങ്കയ്ക്കുമേൽ വിജയം കൈവരിക്കുക തന്നെ ചെയ്തു എന്നു പറഞ്ഞാൽ മതിയല്ലോ! പോത്തൻ ജോസഫ് തുടക്കമിട്ടതും പിന്നീട് രാംനാഥ് ഗോയങ്ക വിപുലപ്പെടുത്തിയതുമായ അന്വേഷണാത്മക പത്രപ്രവർത്തനം തന്നെയാണ് പോത്തൻ ജോസഫിനേയും ഗോയങ്കയേയും തമ്മിൽ തെറ്റിച്ചതെന്നത് ചരിത്രത്തിന്റെ വിരോധാഭാസമായിരിക്കാം!.

(തുടരും)

തിരുന്ന ഒരു തത്വത്തിനു നേരെ ചിലപ്പോൾ രാജാജിയുടെ കണ്ണുകൾ തുറപ്പിക്കുന്നതായിരുന്നിരിക്കാം ആ പത്രാധിപക്കുറിപ്പ്. അതോടെ കാര്യങ്ങൾ അവസാനിച്ചെന്ന് കരുതിയവർക്ക് തെറ്റി. സാധാരണ രീതിക്ക് വിരുദ്ധമായി ഹിന്ദുപത്രം ഒരു മറുപടി എഴുതി. അതിൽ ഇന്ത്യൻ എക്സ്പ്രസിനെ നിലനിൽക്കാൻ കഷ്ടപ്പെടുന്ന ഞങ്ങളുടെ ഒരു സഹജീവി ശിശു എന്ന് വിശേഷിപ്പിച്ചിരുന്നു. പോത്തൻ ജോസഫിന് രാജാജിയുടെ സമീപനത്തോടു മാത്രമേ വിയോജിപ്പുണ്ടായിരുന്നുള്ളൂ. ഹിന്ദു പത്രവുമായിട്ടില്ല. അതിലേറെ താൻ ഊന്നൽകൊടുത്ത, പ്രധാനമായ ഒരു പത്രലോകനിയമത്തെ കണ്ടില്ലെന്നു നടിച്ച് മറ്റൊരു പത്രം ഇങ്ങനെയെഴുതിയത് അദ്ദേഹത്തെ ചൊടിപ്പിച്ചു. തങ്ങളുടെ തൊഴിലിന്റെ പെരുമാറ്റച്ചട്ടത്തെ മറന്നതിന് ഹിന്ദുവിനെ ശ്വാസിച്ചുകൊണ്ടദ്ദേഹം മറ്റൊരു ശക്തമായ പത്രാധിപകുറിപ്പുകൂടി എഴുതി.

തൊഴിൽപരമായി സ്വയം മുന്നോട്ടുവച്ച ഉയർന്ന മാനദണ്ഡങ്ങൾ. മിടുക്കരായ സഹപ്രവർത്തകരെ പ്രചോദിപ്പിച്ചു നിർത്താനും അദ്ദേഹത്തെ ഏറെ സഹായിച്ചു. സ്വതന്ത്രരായി നിൽക്കാൻ അദ്ദേഹം അവർക്ക് ധൈര്യം പകർന്നു. പ്രശ്നത്തിൽ പെട്ടുപോയ പത്രപ്രവർത്തകൾക്ക് താങ്ങും തണലുമായി പോത്തൻ കൂടെയുണ്ട്. തൊഴിൽ രംഗത്തെ അവസ്ഥകൾ തീരെ മോശമായിരുന്നു, സഹപത്രാധിപന്മാരുടെ ശമ്പളം തുച്ഛം. ഇങ്ങനെയൊക്കെ ആയിട്ടും പത്രാധിപരും അദ്ദേഹത്തിന്റെ സഹപ്രവർത്തകരും ചേർന്ന് 'സഹജീവി ശിശു' വിനെ കരുത്തുറ്റ അച്ചടിമാധ്യമമാക്കി മാറ്റി. അങ്ങനെ ഇന്ത്യൻ എക്സ്പ്രസിന്റെ ഖ്യാതി നാടെങ്ങും പരന്നൊഴുകുന്ന വേളയിലാണ് പോത്തനും പത്രവും ഒരു കൊടുങ്കാറ്റിൽ പെട്ടത്.

തിരുവിതാംകൂറിലെ ദിവാൻ അന്ന് സർ സി.പി. രാമസ്വാമി അയ്യർ ആയിരുന്നു. അയ്യരുടെ ഭരണരീതിക്കെതിരെ ശക്തമായ ഭാഷയിൽ ഇന്ത്യൻ എക്സ്പ്രസ് പ്രതികരിക്കാൻ തുടങ്ങിയപ്പോൾ പ്രശ്നങ്ങളും ഉയർന്നു വന്നു. ആ പ്രചാരണത്തിന് ചരിത്രപരമായ പ്രാധാന്യവുമുണ്ടായി. അന്വേഷണാത്മക പത്രപ്രവർത്തനത്തിന് ഇന്ത്യൻ മണ്ണിൽ വിത്തുപാകുകയായിരുന്നു ഇന്ത്യൻഎക്സ്പ്രസ് ചെയ്തത്.


സി.രാജഗോപാലാചാരി



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.



# സിനിമ വന്ന വഴി

**ഭാഗം –3**

ജോർജ് ഈസ്റ്റ്മാൻ എന്ന അമേരിക്കകാരൻ 1885 ൽ ഫോട്ടോഗ്രാഫിക് റോൾഫിലിം കണ്ടുപിടിച്ചു. ഫ്രഞ്ചുകാരായ ലൂമിയർ സഹോദരന്മാർ നിശ്ചലചിത്രങ്ങളിൽ നിന്നും ചലിക്കുന്ന ചിത്രങ്ങൾ നിർമ്മിച്ച് അതിന്റെ ഒരു പ്രദർശനം 1896 ൽ ബോംബെയിൽ വാട്സൺ ഹോട്ടലിൽ നടത്തി. 1913 മെയ് മൂന്നിന് രാജാ ഹരിശ്ചന്ദ്ര എന്ന മറാത്തി ചിത്ര പ്രദർശനത്തിലൂടെ ഇന്ത്യൻ സിനിമ പിറവിയെടുത്തു. 1931ൽ ആണ് ഇന്ത്യയിൽ ആദ്യമായി ശബ്ദചിത്രം ഉണ്ടായത്.

മലയാള സിനിമ കേരളത്തിന്റെ സാമൂഹ്യ സാംസ്കാരിക നവോത്ഥാനത്തിനു വേണ്ടി 1960 കൾക്ക് ശേഷം നാലു പതിറ്റാണ്ടുകളോളം വിപ്ലവകരമായ ഒരു പങ്കു വഹിച്ചിട്ടുണ്ട്. അന്ന് സിനിമയെ താങ്ങി നിർത്തിയിരുന്നത് സാഹിത്യകാരന്മാരും, സാഹിത്യകൃതികളും, നാടകത്തിൽ നിന്നും സിനിമയിലേക്ക് വന്ന കലാകാരന്മാരും കലാകാരികളുമായിരുന്നു. 1930 ലാണ് ജെ.സി ഡാനിയേൽ 'വിഗതകുമാരൻ' എന്ന ശബ്ദരഹിത സിനിമ മലയാളത്തിൽ റിലീസ് ചെയ്തത്. അതിനു ശേഷം 1933 ൽ സി.വി. രാമൻപിള്ളയുടെ നോവലിനെ ആസ്പദമാക്കി 'മാർത്താണ്ഡ വർമ്മ'എന്ന സിനിമ റിലീസ് ചെയ്യപ്പെട്ടു. 1938 ൽ ഇറങ്ങിയ 'ബാലൻ' എന്ന സിനിമ ആയിരുന്നു മലയാളത്തിലെ ആദ്യത്തെ ശബ്ദമയ സിനിമ.

ഒരു സാമൂഹ്യലോകം എന്ന നിലക്ക് ഒരു പക്ഷേ, മലയാളസിനിമ ഏറ്റവും വൈവിധ്യപൂർണ്ണമായിരിക്കുന്നത് അതിന്റെ ആദ്യദശകങ്ങളിലായിരിക്കും. ആഖ്യാനപരവും പ്രമേയപരവുമായ തലങ്ങളിൽ അന്നു സിനിമക്കു സാഹിത്യവുമായി അഭേദ്യബന്ധമുണ്ടായിരുന്നതിനാൽ തന്നെ അക്കാലത്തെ സാഹിത്യത്തിൽ സംഭവിച്ചുകൊണ്ടിരിന്ന ഭാവുകത്വപരിണാമങ്ങളുടെ അനുരണനങ്ങൾ സിനിമയും ആവാഹിച്ചു. അന്നത്തെ സാഹിത്യം ഇരുദിശകളിലേക്കു തുറന്ന ഒന്നായിരുന്നു; ഒരുവശത്ത് പാരമ്പര്യത്തിനും ഗതകാലശൈലികൾക്കും രൂപങ്ങൾക്കും എതിരായ ഒരു പ്രതിരോധം, മറ്റൊന്ന്, പുറംലോക സാഹിത്യവുമായുള്ള ഉരസലും അതിന്റെ ഫലമായുണ്ടായ പുതിയ ഉണർവ്വും. റഷ്യൻ-യൂറോപ്യൻ ബംഗാളി സാഹിത്യത്തിന്റെയും മറ്റും സമ്പർക്കത്തിലൂടെ പുതിയ പ്രമേയഭൂഖണ്ഡങ്ങളും ശൈലീവിശേഷങ്ങളും രൂപങ്ങളും പരീക്ഷിക്കാൻ തുടങ്ങുന്ന ഒരു സന്ദർഭമായിരുന്നു അത്. സോഷ്യൽ റിയലിസ്റ്റ് പാരമ്പര്യത്തിന്റെ സ്വാധീനത്തിൽ അതുവരെ സാഹിത്യത്തിനു പുറത്തുനിന്നിരുന്ന അസ്പൃശ്യരും അദൃശ്യരുമായിരുന്ന ഒട്ടേറെ മനുഷ്യസമൂഹങ്ങളെയും വർഗ്ഗങ്ങളേയും ജീവിതസംഘർങ്ങളെയും അത് സാഹിത്യത്തിന്റെ കാര്യത്തിലെന്നപോലെ സിനിമയുടെയും കേന്ദ്രത്തിലെത്തിച്ചു. കർഷകരും തൊഴിലാളികളും അരയരും പുലയരുമെല്ലാം വെള്ളിത്തിരയിൽ ബഹുജനസമക്ഷം പ്രത്യക്ഷപ്പെട്ടു; നീലക്കുയിൽ, രാരിച്ചൻ എന്ന പൗരൻ, ജീവിത നൗക തുടങ്ങിയ ചിത്രങ്ങളിൽ അക്കാലത്ത് സാഹിത്യത്തിലും നാടകരംഗത്തും മറ്റുമുണ്ടായിരുന്ന ചലനങ്ങളുടെ പ്രമേയപരവും ദൃശ്യപരവുമായ തുടർച്ചകൾ കാണാം.

### 70-കളുടെ തുടക്കം

ഇത്തരം കഥനരീതിക്ക് പ്രകടമായ മാറ്റം വരുന്നത് 1970-കളോടെയാണ്. വ്യക്തികളുടെ ആന്തരികതയും ആത്മസംഘർഷങ്ങളും മലയാള സിനിമയുടെ മുഖ്യപ്രമേയമായി മാറുന്നതും ഈ കാലഘട്ടത്തിലാണ്. കെ.എസ്. സേതുമാധവന്റെ ദാഹം, അരനാഴികനേരം, പി. ഭാസ്കരന്റെ ഇരുട്ടിന്റെ ആത്മാവ്, എ. വിൻസന്റി

ന്റെ ഭാർഗവീനിലയം, രാമുകാര്യട്ടിന്റെ അഭയം തുടങ്ങിയ ചിത്രങ്ങളിൽ ഇതിന്റെ തുടക്കങ്ങൾ കാണാനാവും. പി. എൻ. മേനോന്റെ 'ഓളവും തീരവും'എന്ന ചിത്രത്തെ തുടർന്നു വന്ന സ്വയംവരം (അടൂർ ഗോപാലകൃഷ്ണൻ 1972), അതിഥി (കെ.പി. കുമാരൻ 1974), സ്വപ്നാടനം (കെ.ജി.ജോർജ് 1975), അശ്വത്ഥാമാവ് (കെ.ആർ.മോഹനൻ 1978), ആരോ ഒരാൾ (പവിത്രൻ 1978), എന്നീ ചിത്രങ്ങളും ഈ പ്രവണതയുടെ ഉത്തമോദാഹരണങ്ങളാണ്. കഴിഞ്ഞകാല നായകർ ഭൂത-വർത്തമാന കാലങ്ങളെ നിഷേധിക്കുകയും അവയെ പുറന്തള്ളിക്കൊണ്ട് ഭാവിയിലേക്ക് പ്രതീക്ഷയോടെ ഉറ്റുനോക്കുകയും ചെയ്തു. നിലനിൽക്കുന്ന സാമുഹ്യവ്യവസ്ഥയ്ക്കെതിരെ ആയിരുന്നു നായകന്റെ കലാപം/ക്ഷോഭം. ഒരു വ്യക്തി എന്ന നിലയിലുപരി അയാൾ ഒരു വർഗപ്രതിനിധി ആയിരുന്നു. അയാളുടെ വിമോചനം എന്നത് സാമൂഹ്യ വിമോചനം തന്നെയായിരുന്നു. എന്നാൽ പുതിയ നായകന് അത്തരം ശോഭനമായ ഭാവിയോ പദ്ധതിയോ വിഭാവനം ചെയ്യാനുണ്ടായിരുന്നില്ല. അയാളുടെ വ്യവസ്ഥാനിരുദ്ധത ആന്തരികമായ ഒന്നായിരുന്നു-വിശ്വാസനഷ്ടവും അസ്തിത്വബോധവും ആത്മനിരാസവും കലർന്ന ഒന്ന് ചിത്രാന്ത്യത്തിൽ കടപ്പുറത്തിരിക്കുന്ന അശ്വത്ഥാമാവിലെ നായകന്റെ മുന്നിലുള്ളത് അനന്തമായ ശൂന്യതയും തിരകളുടെ വിരസമായ ആവർത്തനവും മാത്രമാണ്; സ്വയംവരത്തിലെ സീതക്കു മുന്നിൽ അടഞ്ഞുകിടക്കുന്ന വാതിലിനു പിറകിൽ ഇരുളടഞ്ഞ, താൻ മാത്രം അനുഭവിച്ചു തീർക്കേണ്ട ഒരു ഭാവി മാത്രമായിരിക്കാനേ ഇടയുള്ളു. ഉത്തരായണത്തിലെ രവി നടന്നു കയറുന്നത് വിപ്ലവത്തിലും ആത്മീയതയിലും വിശ്വാസമില്ലാത്ത ഒരു ശൂന്യതയിലേക്കാണ്. നവത രംഗത്തിനിടയിൽ സാമൂഹ്യപ്രതിബദ്ധതയുടെ ധാര പിന്തുടർന്നത് പി.എ. ബക്കർ മാത്രമായിരുന്നു. അടിയന്തിരാവസ്ഥക്കാലത്ത് നിർമ്മിച്ച് പ്രദർശിപ്പിക്കപ്പെട്ട 'കബനീനദി ചുവന്നപ്പോൾ' അത്തരമൊരു സാഹചര്യത്തിൽ ഇന്ത്യൻ സിനിമാ ചരിത്രത്തിലെതന്നെ ഏറ്റവും സാഹസികമായ സംരംഭമാണ്. തുടർന്ന് ബക്കർ സംവിധാനം ചെയ്ത ചുവന്നവിത്തുകൾ, മണിമുഴക്കം (1976), സംഘഗാനം (1979) തുടങ്ങിയ ചിത്രങ്ങളും സമൂഹത്തിൽ നിന്നും പുറന്തള്ളപ്പെട്ടവരുടെ ആഖ്യാനങ്ങൾ അവതരിപ്പിച്ചു. എഴുപതുകളിൽ ഇറങ്ങിയ മറ്റൊരു ശ്രദ്ധേയമായ ചിത്രമാണ് എം.ടി. വാസുദേവൻ നായരുടെ നിർമാല്യം (1973)

### 80 കളിലെ മലയാള സിനിമ

80-കൾ 'ആർട്ട്', കൊമേഴ്സ്യൽ തുടങ്ങിയ വിഭജനങ്ങളെ അപ്രസക്തമാക്കി. അടൂർ, അരവിന്ദൻ തുടങ്ങിയവർ അവരുടെ ശ്രദ്ധേയമായ ഒട്ടേറെ ചിത്രങ്ങൾ ഈ ദശകത്തിലാണ് നിർമ്മിച്ചത് (എലിപ്പത്തായം, മുഖാമുഖം, അനന്തരം, മതിലുകൾ, കാഞ്ചനസീത, കുമ്മാട്ടി, ഒരിടത്ത്, വാസ്തുഹാര). 'ആർട്ട്' സിനിമകൾ ദേശീയത്തലത്തിൽ ശ്രദ്ധയാകർഷിച്ചു കൊണ്ടിരിക്കുകയും ദേശീയ അവർഡുകൾ, ഇന്ത്യൻ പനോരമ തുടങ്ങിയവയിൽ ഗണ്യമായ സാന്നിധ്യമായി തുടരുകയും ചെയ്തപ്പോൾത്തന്നെ, ഒരു വ്യവസായം എന്ന നിലയ്ക്ക് മലയാളസിനിമയുടെ ഏറ്റവും കുതിപ്പുണ്ടായിരുന്ന ദശകം കൂടിയാണ് 1980-കൾ. ചലച്ചിത്രനിർമ്മാണം എണ്ണത്തിൽ അതിന്റെ ഉച്ചസ്ഥായിയിലെത്തിയത് ഇക്കാലത്താണ്. മറ്റൊരു ശ്രദ്ധേയമായ പ്രവണത പിന്നീട് 'മധ്യവർത്തി' സിനിമ എന്നു വിശേഷിക്കപ്പെട്ട ഒരു ധാരയുടെ കടന്നുവരവാണ്. ശരീരത്തിന്റെയും അതിന്റെ അഭിലാഷങ്ങളുടെയും ആനന്ദത്തിന്റെയും മേഖലയായിരുന്നു വാണിജ്യ സിനിമ എങ്കിൽ, ആർട്ട് സിനിമ വ്യാപരിച്ചത് മനസ്സിന്റെയും ബുദ്ധിയുടെയും അമൂർത്ത ഇടങ്ങളിലാണ്. അവിടെ ശരീരത്തിന്റെ ആധിക്യം ആഘോഷിച്ച സെക്സും സ്റ്റണ്ടും പാട്ടും കൂത്തും തമാശയും എല്ലാം നിഷിദ്ധമായിരുന്നു. കൃത്യമായ ഈ വിഭജനങ്ങളെ മായ്ച്ചും തിരുത്തിയും കൊണ്ടാണ് 'മധ്യവർത്തി' സിനിമ കടന്നുവന്നത്. അത് രണ്ടിന്റെയും ശൈലികളേയും പ്രമേയങ്ങളേയും പരിചരണരീതികളേയും നടീനടന്മാരേയും വിപണിയേയും എല്ലാം സ്വീകരിച്ചു. ഫിലിം സൊസൈറ്റികൾ വഴി പ്രചരിച്ച പുതിയ ദൃശ്യാവബോധത്തിന്റെ സ്വാധീനങ്ങളെ/സാധ്യതകളെ ഈ സിനിമകൾ അനായാസമായി സ്വാംശീകരിക്കുകയും രതി, ഹിംസ, എന്നിവയെ കേന്ദ്രപ്രമേയങ്ങളാക്കുകയും ചെയ്തു. ഈ ചലച്ചിത്രകാരന്മാരിൽ ചിലർ അവയെ സൗന്ദര്യവത്ക്കരിക്കുകയും ആഘോഷിക്കുകയും ചെയ്തപ്പോൾ മറ്റു ചിലർ സ്ത്രീ-പുരുഷ ബന്ധങ്ങളിൽ അന്തർഭവിച്ചിരിക്കുന്ന ഹിംസയുടെയും അധികാരത്തിന്റെയും ഇഴപിരിച്ചു പരിശോധിച്ചു. ഭരതൻ, കെ.ജി. ജോർജ്, പത്മരാജൻ എന്നിവരാണ് ഈ ധാരയിലെ മുഖ്യ സംവിധായകർ.

കെ.ജി.ജോർജിന്റെ മേള, കോലങ്ങൾ (1980), യവനിക (1982), ലേഖയുടെ മരണം ഒരു ഫ്ളാഷ് ബാക്ക്, ആദാമിന്റെ വാരിയെല്ല്(1985), ഇരകൾ (1985), കഥയ്ക്ക് പിന്നിൽ (1987), മറ്റൊരാൾ (1988), ഈ കണ്ണികൂടി(1990) തുടങ്ങിയ ചിത്രങ്ങൾ മലയാളി മധ്യവർഗ കുടുംബത്തിലും സ്ത്രീ - പുരുഷബന്ധങ്ങളിൽ പൊതുവെയും ഉള്ള അധികാരബന്ധങ്ങളെയും പ്രയോഗങ്ങളെയും സൂക്ഷ്മമായി അവതരിപ്പിച്ചു. വിവിധ തലങ്ങളിലുള്ള മലയാളി സ്ത്രീജീവിതങ്ങളെ ജോർജ് ചിത്രങ്ങൾ തുറന്നുകാട്ടി.



പത്മരാജൻ ചിത്രങ്ങൾ സ്ത്രീപുരുഷ ബന്ധത്തിലെ കാല്പനികവും ഗൂഢവും പ്രവചനാതീതവുമായ തലങ്ങളെയാണ് അന്വേഷിച്ചത്. ഹിംസയും കൗമാരാസക്തിയും രതിയുടെ തന്നെ വിവിധമാനങ്ങളും മലയാളമനസ്സിന്റെ ആന്തരിക ഭൂപടം വരയ്ക്കാൻ ശ്രമിച്ചു. തന്റെ ആദ്യ ചിത്രമായ പെരുവഴിയമ്പലം (1979) തുടങ്ങി ഒരിടത്തൊരു ഫയൽവാൻ, കള്ളൻ പവിത്രൻ (1981), നവംബറിന്റെ നഷ്ടം (1982), കൂടെവിടെ, തിങ്കളാഴ്ച നല്ല ദിവസം, അരപ്പെട്ട കെട്ടിയ ഗ്രാമം (1985), ദേശാടനക്കിളി കരയാറില്ല, നമ്മുക്ക് പാർക്കാം മുന്തിരിത്തോപ്പുകൾ (1986), നൊമ്പരത്തിപ്പൂവ്, തൂവാനത്തുമ്പികൾ (1987), ഇന്നലെ (1989), ഞാൻ ഗന്ധർവൻ (1991) തുടങ്ങിയചിത്രങ്ങൾ ആകാലഘട്ടത്തിലെ ഏറ്റവും ശ്രദ്ധേയമായി പ്രതിനിധികരിക്കുന്നു.

ഭരതൻ തന്റെ ആദ്യചിത്രമായ പ്രയാണം മുതൽ സ്ത്രീശരീരത്തിന്റെയും രതിയുടെയും രതി സൃഷ്ടിക്കുന്ന മാത്സര്യത്തിന്റെയും പകയുടെയും ആഖ്യനങ്ങളാണ് അവതരിപ്പിച്ചത്. ഹാസ്യചിത്രങ്ങളുടെ കടന്നുവരവിന്റെ ഒരു കാലംകൂടിയാണ് 80-കൾ. ബാലചന്ദ്രമേനോൻ, സത്യൻ അന്തിക്കാട് തുടങ്ങിയവർ ഹാസ്യത്തെ കൂടുതലും സംഭാഷണത്തിലും സാന്ദർഭികതയിലും ആവിഷ്കരിച്ചപ്പോൾ, പ്രിയദർശനെപ്പോലുള്ളവർ അതിനെ slap stick തലത്തിൽ വികസിപ്പിച്ചു. ബോയിങ് ബോയിങ് തുടങ്ങിയുള്ള അനവധി ചിത്രങ്ങളിലൂടെ പ്രിയദർശൻ ആൾമാറാട്ടത്തിന്റെയും കപടവ്യക്തിത്വത്തിന്റെതുമായ നിരവധി slap stick ഹാസ്യ ആഖ്യാനങ്ങൾ ചമച്ചു.

ഐ.വി.ശശി, ഫാസിൽ തുടങ്ങിയവരുടെ സാമ്പത്തിക വിജയം നേടിയ ഒട്ടനവധി ചിത്രങ്ങൾ ഇക്കാലത്തു പുറത്തുവന്നു. ഐ.വി. ശശി - ടി. ദാമോദരൻ ടീമിന്റെ സഖ്യം രാഷ്ട്രീയ അപചയത്തെയും അഴിമതിയെയും കുറിച്ചുള്ള താരബഹുലമായ ഒട്ടേറെ ചിത്രങ്ങൾ നിർമ്മിച്ചു. അടിയന്തരാവസ്ഥാനന്തരമുള്ള രാഷ്ട്രീയ അപചയത്തെയും അഴിമതിയെയും കുറിച്ചുള്ള താരബഹുലമായ ഓട്ടേറെ ചിത്രങ്ങൾ നിർമ്മിച്ചു. അടിയന്തരാവസ്ഥാനന്തരമുള്ള രാഷ്ട്രീയത്തിലുള്ള വിശ്വാസനഷ്ടവും അധികാര ദുർവിനിയോഗവും രാഷ്ട്രീയക്കാർ, പണക്കാർ, ഉദ്യോഗസ്ഥർ എന്നിവർ തമ്മിലുള്ള അവിശുദ്ധ കൂട്ടുകെട്ടുകളും മറ്റു ഭാരതീയ സിനിമകളിലെന്നപോലെ ഇവിടെയും ജനപ്രിയ പ്രമേയങ്ങളായി മാറി. സത്യൻ - നസീർ എന്ന താരദ്വന്ദത്തിൽ നിന്ന് മാറി സുകുമാരൻ - സോമൻ, പിന്നെ മോഹൻലാൽ - മമ്മൂട്ടി എന്നീ പുരുഷനായകദ്വന്ദത്തിലേക്കുള്ള പരിണാമവും ഇക്കാലത്താണ് സംഭവിക്കുന്നത്.

**ഹാജിറ ഷെരീഫ്**



" Success is neither magical nor mysterious. Success is the natural consequence of consistently applying basic fundamentals."

Jim rohn

സ്വരൂപം

ജോഷി ജോർജ്

# അതുല്യ ശാസ്ത്രേതിഹാസം മാഞ്ഞു



ലോകത്തിനുതന്നെ എന്നും ഒരത്ഭുതമായിരുന്നു സ്റ്റീഫൻ ഹോക്കിങ്. മനുഷ്യന്റെ അന്ത്യം പ്രവചിച്ച ശാസ്ത്രജ്ഞൻ ഇനി ഓർമ്മ മാത്രം. ഒരു കോടിയിലേറെ വിറ്റഴിഞ്ഞ എ ബ്രീഫ് ഹിസ്റ്ററി ഓഫ് ടൈം എന്ന ഒറ്റ പുസ്തകത്തിന്റെ സ്വീകാര്യത മതി ഹോക്കിങ്സിന്റെ പ്രാധാന്യം മനസ്സിലാക്കാൻ. അന്യഗ്രഹ ജീവികൾ ഉണ്ടെന്ന് വിശ്വസിക്കുന്ന ശാസ്ത്രജ്ഞൻ ആയിരുന്നു ഹോക്കിങ്.

1942 ൽ ഓക്സ്ഫോർഡിലാണ് ഇദ്ദേഹം ജനിച്ചത്. ജീവശാസ്ത്ര ഗവേഷകനായിരുന്ന ഫ്രാങ്ക് ഹോക്കിൻസും ഇസബെൽ ഹോക്കിൻസുമായിരുന്നു മാതാപിതാക്കൾ. 11-ാം വയസ്സിൽ സ്റ്റീഫൻ ഇംഗ്ലിലെ ഹെർട്ട്ഫോർഡ്ഷെയറിലെ സെന്റ് ആൽബൻസ് സ്കൂളിൽ ചേർന്നു. മകനെ ഡോക്ടറാക്കാനായിരുന്നു മാതാപിതാക്കൾ ആഗ്രഹിച്ചിരുന്നതെങ്കിലും, സ്റ്റീഫന് ഗണിതത്തിലും ഭൗതികശാസ്ത്രത്തിലുമായിരുന്നു താത്പര്യം. 17-ാം വയസ്സിൽ ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽ നിന്ന് ഭൗതികശാസ്ത്രത്തിൽ ബിരുദം നേടി. കേംബ്രിഡ്ജിൽ ഗവേഷണ ബിരുദത്തിനു പഠിച്ചുകൊണ്ടിരിക്കുന്നതിനിടെയാണ് കൈകാലുകൾ തളർന്നു തുടങ്ങിയത്. പതിയെ മോട്ടോർ ന്യൂറോൺ ഡിസീസ് എന്ന ഗുരുതരമായ നാഡീരോഗത്തിന് അടിമയായിതീരുകയായിരുന്നു സ്റ്റീഫൻ ഹോക്കിങ്. സാധാരണ ഗതിയിൽ ഈ രോഗം ബാധിച്ചവർക്ക് പരാവധി നാല് വർഷം വരെയാണ് ആയുസ്സത്രെ. അതെല്ലാം മറികടന്ന് 76 വയസ്സുവരെ അദ്ദേഹം ജീവിച്ചു.

ആദ്യ ഭാര്യ ജെയ്ൻ വിൽഡേയെ ആണ്. പിന്നീട്, തന്റെ നഴ്സ് ആയിരുന്ന എലെയ്ൻ മാസണെ വിവാഹം കഴിച്ചു. പതിറ്റാണ്ടുകളായി അദ്ദേഹം ലോകത്തോട് സംസാരിക്കുന്നത് യന്ത്ര സഹായത്തോടെയാണ്. അദ്ദേഹത്തിന്റെ കവിളിലെ പേശികളുടെ ചലനത്തെ അടിസ്ഥാനപ്പെടുത്തി, അത് വാക്കുകളാക്കുകയും പിന്നീട് സാങ്കേതിക വിദ്യയുടെ സഹായത്തോടെ ശബ്ദമായി പുറത്ത് വരികയും ചെയ്യുന്നു. എന്നാൽ, ഇതെല്ലാം നാസയുടെ കളിയാണെന്നും അല്ലാതെ നാം കണ്ടിരുന്ന ഹോക്കിങ് ഒന്നും സംസാരിക്കുന്നില്ലെന്നും ആരോപണമുയർന്നിരുന്നു. നാസയിലെ ശാസ്ത്രജ്ഞർ നൽകുന്ന വിവരങ്ങളാണത്രെ ഹോക്കിങിന്റേത് എന്ന പേരിൽ കമ്പ്യൂട്ടറിലൂടെ ശബ്ദമായി പുറത്ത് വരുന്നത്. ചില കാര്യങ്ങളിൽ വിശ്വാസ്യത ഉണ്ടാക്കിയെടുക്കാൻ വേണ്ടിയാണ് ഇങ്ങനെ ഒരു കള്ളത്തരം കാണിക്കുന്നത് എന്നും ആക്ഷേപമുണ്ട്. സങ്കീർണമായ സിദ്ധാന്തങ്ങൾ ഹോക്കിങിന്റേത് എന്ന പേരിൽ പുറത്ത് വരുന്നത് സംശയങ്ങളോടെ നോക്കിക്കാണുന്നവരുമുണ്ട്.

എന്നാൽ, ദൃശ്യ പ്രപഞ്ചത്തിൽ നിന്നും ശാഖകളായി പിരിയുന്ന ശിശു പ്രപഞ്ചങ്ങൾ എന്ന ആശയം ഹോക്കിങ് ആണ് അവതരിപ്പിച്ചത്. അടുത്ത കാലത്തു ബ്ലാക് ഹോളുകൾ ഇല്ലെന്നും പകരം ഗ്രേ ഹോളുകൾ ആണെന്ന നിഗമനവും അവതരിപ്പിച്ച് സ്റ്റീഫൻ ഹോക്കിങ് വീണ്ടും ശാസ്ത്രലോകത്തെ അമ്പരപ്പിച്ചതും ചരിത്രം. വ്യത്യസ്തനായ ആ മഹാത്മാവിന് നിത്യശാന്തി നേരുന്നു.

# ഒരു കഥ പറയും നേരം

റിയാസ്സിദ്ദീഖ് രചനയും സംവിധാനവും നിർവഹിച്ച് നായകനാകുന്ന ചിത്രമാണ് ഒരു കഥ പറയും നേരം. എയിം ടൈം മീഡിയയുടെ ബാനറിൽ അൻസിൽ അഹമ്മദ് ആണ് ചിത്രം നിർമ്മിക്കുന്നത്. യഥാർത്ഥ പ്രണയകഥ പറയുന്ന ഈ ചിത്രം മലയാളത്തിലും തമിഴിലുമായാണ് ഒരുക്കുന്നത്. മോഡലും കന്നട നടിയുമായ അനുഷറായ്, തമിഴ് നടി ജീവിത എന്നിവരാണ് നായികമാർ. ഈ സിനിമയിലെ നായകനായ റിയാസ്സിദ്ദീഖ് പ്രണയതീർത്ഥം എന്ന മലയാള ചിത്രത്തിലും എമോജി എന്ന തമിഴ് ചിത്രത്തിലും നായക കഥാപാത്രത്തെ അവതരിപ്പിച്ചിട്ടുണ്ട്. ജിജോ കുമരകം, ഷമ്മിതിലകൻ, കൊച്ചുപ്രേമൻ, ഇന്ദ്രൻസ്, റിസ ബാവ, എം.ഡി. സിബിലാൽ, അജയഘോഷ് പറവൂർ, ബാബു സി.മണിയൻ, ചാർമിള, മോളി കണ്ണമാലി, മിനി, നന്ദിനി, കല്പന തുടങ്ങിയവരാണ് പ്രധാന താരങ്ങൾ. കൂടാതെ തമിഴിലേയും മലയാളത്തിലേയും മറ്റ് പ്രമുഖ താരങ്ങളും അഭിനയിക്കും. ക്യാമറ : ആനന്ദ് കുമാർ ചെന്നൈ. ഗാനരചന: റഫീഖ് അഹമ്മദ്, ശരത് ചന്ദ്രൻ മാവേലിക്കര, അജയഘോഷ് പറവൂർ, സംഗീതം : വിജയൻ വി. അമ്പലപ്പുഴ, ബിനു ചാത്തന്നൂർ. ഗായകർ : ജി.വേണുഗോപാൽ, വിധുപ്രതാപ്, ശ്രേയഘോഷാൽ, വൈക്കം വിജയലക്ഷ്മി. പ്രൊഡക്ഷൻ കൺട്രോളർ : അജയഘോഷ് പറവൂർ. പി.ആർ.ഒ : റഹിം പനവൂർ. എഡിറ്റിംഗ് : റിയാസ്സിദ്ദീഖ്. കോറിയോഗ്രാഫർ : പത്മലാൽ ബി.ഡി.എസ്. സ്ററിൽസ് : സുനൈദ്. മേക്കപ്പ് : ധർമ്മൻ. കലാസംവിധാനം : മന്ത്ര. കോസ്റ്റ്യൂംസ് : സോബിൻ ജോസഫ്. പ്രൊഡക്ഷൻ എക്സിക്യൂട്ടീവ് : ജിജോ കുമരകം. പ്രൊഡക്ഷൻ മാനേജർ : എം.ഡി.സിബിലാൽ

ചിത്രത്തിന്റെ പൂജാകർമ്മം തിരുവനന്തപുരം പ്രസ് ക്ലബ് ഹാളിൽ നടന്നു. മന്ത്രി പി.തിലോത്തമൻ ദദ്രദീപം തെളിയിച്ചു. കൊച്ചു പ്രേമൻ, എൻ.ആർ.ശിവൻ, റഹിം പനവൂർ, അജയഘോഷ് പറവൂർ, റിയാസ്സിദ്ദീഖ് തുടങ്ങിയവർ സംസാരിച്ചു. തൊടുപുഴ, മൂന്നാർ, കുമരകം എന്നിവിടങ്ങളിലായി സിനിമയുടെ ചിത്രീകരണം നടക്കും.

-റഹിം പനവൂർ


ജീവിത


റിയാസ്സിദ്ദീഖ്


അനുഷറായ്

# സംഭവം ബഹുലം



കഥാകൃത്തും മാധ്യമ പ്രവർത്തകനുമായ കെ.എസ്.രാജശേഖരൻ ദൂരദർശനുവേണ്ടി സംവിധാനം ചെയ്യുന്ന ഹാസ്യ പരമ്പരയാണ് സംഭവം ബഹുലം. പി.ഡബ്ല്യു.ഡി എഞ്ചിനീയറായ ധനപാലന്റേയും രാഷ്ട്രീയക്കാരനായ വിനയചന്ദ്രന്റേയും ഇവരുടെ ഭാര്യമാരായ മല്ലികയുടേയും പത്മിനിയുടേയും ജീവിതത്തിലെ രസകരമായ മുഹൂർത്തങ്ങളാണ് ഈ പരമ്പരയുടെ പ്രമേയം. ചന്ദ്രൻ രാമന്തളി, വിനു തുക്കളാശ്ശേരി എന്നിവരാണ് ഇതിന്റെ രചന നിർവഹിച്ചത്. ശിവദാസ് മട്ടന്നൂർ, ഷിബു ലബാൻ, സതീഷ് വെട്ടിക്കവല, സുരേഷ്ബാബു, അഞ്ജന അപ്പുക്കുട്ടൻ, സൗപർണ്ണിക വിജയ് എന്നിവരാണ് പ്രധാന താരങ്ങൾ.

കലാധരനാണ് പരമ്പരയുടെ എപ്പിസോഡ് ഡയറക്ടർ. ഛായാഗ്രഹണം: ചൊക്കലിംഗം. പശ്ചാത്തല സംഗീതം: സാം തോമസ്. അസോസിയേറ്റ് ഡയറക്ടർ: അഭിലാഷ്.ഡി. മേക്കപ്പ്: അജി പുളിയറക്കോണം. എഡിറ്റിംഗ്: ഇഷാൻ. കോസ്റ്റ്യൂംസ്:ബിജു മങ്ങാട്ടുകോണം. കലാസംവിധാനം: ഷിലിൻ വെള്ളനാട്. പ്രോജക്ട് കോ–ഓർഡിനേറ്റർ: വട്ടപ്പാറ ബാബുരാജ്. പി.ആർ.ഒ: റഹിം പനവൂർ. പ്രൊഡക്ഷൻ മാനേജർ: കാട്ടാക്കട സുജിത്ത്. അസിസ്റ്റന്റ് ഡയറക്ടർ: ജിനു. എം.ആനന്ദ്.

പൂജപ്പുര, വെള്ളായണി എന്നിവിടങ്ങളാണ് പ്രധാന ലൊക്കേഷനുകൾ. ഈ പരമ്പര തിരുവനന്തപുരം ദൂർദർശൻ സംപ്രേഷണം ചെയ്യും

റഹിം പനവൂർ

# ഏട്ടന്റെ കുഞ്ഞാറ്റ

ഇരുചക്ര വാഹനം ഓടിക്കുമ്പോൾ ഹെൽമറ്റ് ധരിക്കണമെന്നും മൊബൈൽ ഫോൺ ഉപയോഗിക്കാൻ പാടില്ലായെന്നുള്ള സന്ദേശവും കുടുംബ ബന്ധത്തിന്റെ ആഴത്തെക്കുറിച്ച് പ്രതിപാദിക്കുന്നതുമായ 'ഏട്ടന്റെ കുഞ്ഞാറ്റ' എന്ന വീഡിയോ ആൽബം പ്രകാശനം ചെയ്തു. ശാന്തിഗിരി ആശ്രമം ഓർഗനൈസിംഗ് സെക്രട്ടറി സ്വാമി ഗുരുരത്നം ജ്ഞാന തപസ്വി ഗായകനും സംഗീത സംവിധായകനുമായ പന്തളം ബാലന് സി.ഡി നൽകി പ്രകാശനം നിർവഹിച്ചു. ഗോപൻ ശാസ്തമംഗലം, റഹിം പനവൂർ എന്നിവർ ചേർന്നാണ് ആൽബം സംവിധാനം ചെയ്തത്. സിരാഗ് ക്രിയേഷൻസിന്റെ ബാനറിൽ ഗൗരികൃഷ്ണ ആണ് ആൽബം നിർമ്മിച്ചത്. ബേബി ഗൗരികൃഷ്ണ, മുഹമ്മദ്ഷാ, അനന്തൻ.എൻ.ജി, സ്നേഹലത, ഡോ.വാഴമുട്ടം ബി.ചന്ദ്രബാബു, റഹിം പനവൂർ എന്നിവരാണ് അഭിനേതാക്കൾ. ഗാനരചന: ആനന്ദ് ഗോപിനാഥ്.സംഗീതം: ഡോ.വാഴമുട്ടം ബി.ചന്ദ്രബാബു. ആലാപനം: റിജിൻ. ഛായാഗ്രഹണം: രമേഷ്.വി.ദേവ്. എഡിറ്റിംഗ്:സുമേഷ്.മേക്കപ്പ്:രതീഷ് കമുകിൻകോട്.




# ബിസിനസ്സിൽ വിജയം കാണാൻ

എന്നെ മുൻപോട്ട് നയിക്കുന്നത് ലക്ഷ്യങ്ങളാണ് – മുഹമ്മദ് അലി

വളരെ കുറച്ച് ആളുകൾക്ക് മാത്രമെ ബിസിനസ്സിൽ നിന്നും വിജയം കണ്ടെത്താൻ കഴിയാറുള്ളു. അതൊരു വസ്തുതയാണ്. നിലവിലുള്ള സമ്പദ്‌വ്യവസ്ഥയെ കുറിച്ചുള്ള അജ്ഞതയാണ് ഇതിനു പ്രധാന കാരണം. എന്ത് തുടങ്ങിയാൽ വിജയിക്കും എന്നത് തുടക്കക്കാർക്ക് മുമ്പിലെ ഒരു വല്യ ചോദ്യമാണ്. ഈ മേഖലയിലേക്ക് കടന്നു വരുമ്പോൾ ചെയ്യാൻ പോകുന്ന ബിസ്സിനസ്സുകളെക്കുറിച്ച് സമഗ്രപഠനം ആവശ്യമാണ്. ബിസിനസ്സ് എന്നത് ശരിക്കുമൊരു ഗെയിം തന്നെയാണ്. ജീവിതത്തിൽ കറുപ്പും വെളുപ്പും ഇടകലർന്ന 64 കളങ്ങളിലെ ചെസ്സ് കളിപോലെയാണ് ബിസിനസ്സ്. ബുദ്ധി, പ്രധാന മുടക്ക്മുതലായി വെച്ച് കളിക്കേണ്ട സീരിയസ് ഗെയിം. ഓരോ കരുക്കളും സുക്ഷിച്ചു നീക്കിയില്ലെങ്കിൽ കളത്തിൽ നിന്ന് പുറത്താക്കപ്പെടുന്നതുപോലെ ബിസിനസ്സിലെ ഓരോ ചുവടും സസൂക്ഷ്മം ശ്രദ്ധിച്ച് വച്ചില്ലെങ്കിൽ അടിതെറ്റി പിന്നോട്ട് പോകേണ്ടി വരും. സ്വന്തമായി ഒരു ബിസിനസ്സ് ചെയ്യണമെന്ന് ആഗ്രഹമുള്ളവരാണ് നമ്മളിൽ പലരും. എന്നും ചെയ്യുന്ന ജോലിയിൽ നിന്നും മാറി വ്യത്യസ്തമായി ചെയ്യണമെന്ന് ആഗ്രഹിക്കാത്തവർ ചുരുക്കം. ജീവിതാനുഭവങ്ങളിൽ നിന്നും പലതും പഠിച്ച് അത് സ്വന്തം ബിസിനസ്സിന് മുതൽക്കൂട്ടുന്നവർ ഏറെയാണ്. പ്രായം ജീവിതാനുഭവത്തിന് തടസ്സമല്ല. ലോകത്തെവിടെയും നമ്മുക്ക് ചുറ്റുമുള്ള സംരംഭ സാധ്യതകൾ തുല്യമാണ്. അതു കണ്ടെത്തുക മാത്രമാണ് നമ്മുടെ ഉത്തരവാദിത്വം.ബിസിനസ്സുകളെക്കുറിച്ചുള്ള നമ്മുടെ ചിന്താഗതിയാണ് ആദ്യം മാറേണ്ടത്. നല്ല സമൂഹത്തിനെ സൃഷ്ടിക്കുന്നതിന് വേണ്ടി സാമൂഹിക പ്രതിബദ്ധതയുള്ള പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുകയും നിരാലംബരായ മനുഷ്യർക്ക് ഒപ്പം അണിനിരന്ന് അവരെ പൊതു സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടുവരുന്നതിലും സംരംഭകർ ശ്രദ്ധയൂന്നണം. ബിസിനസിൽ ലാഭം മാത്രം നോക്കി പ്രവർത്തിക്കുന്നത് ഗുണകരമല്ല. അത്തരം കാഴ്ച്ചപ്പാടുകൾ വെച്ച് പുലർത്തി മാത്രം പ്രവർത്തിക്കുന്നവർക്ക് ഈ രംഗത്ത് അധിക കാലം നിലനിൽപ്പുണ്ടാകില്ല. കർമ്മ രംഗത്ത് വിജയവും പരാജയവും വന്നേക്കാം. എന്നാൽ പ്രതിസന്ധിഘട്ടങ്ങളിൽ തളരാതെ ആത്മവിശ്വാസത്തോടെ മുന്നോട്ട് പോകുക. ഒരിക്കലും പ്രതീക്ഷ കൈവിടരുത്. സത്യസന്ധതയും അച്ചടക്കവും ജിവിതത്തിൽ വെച്ച് പുലർത്തിയാൽ അന്തിമ വിജയം നിങ്ങൾക്കൊപ്പമായിരിക്കും.

### പുതിയ മേഖലകൾ, പുത്തൻ ആശയങ്ങൾ

നോട്ടു പിൻവലിക്കലിനെത്തുടർന്നു ഗവൺമെന്റ് ഡിജിറ്റൽ ഇന്ത്യയ്ക്ക് ഊന്നൽ നൽകുന്നത് അനേകം സ്ഥാപനങ്ങളുടെ അടച്ചുപൂട്ടലിലേക്കു വഴിതെളിക്കുകയും വലിയ തോതിലുള്ള തൊഴിൽ നഷ്ടത്തിനു കാരണമാകുകയും ചെയ്തു. സാധാരണ കട മുതൽ ശതകോടി കമ്പനികൾ വരെ ഡിജിറ്റൽ യുഗത്തിലേക്ക് മാറുവാൻ നിർബന്ധിതമാവുകയാണ്. ഇവയുടെ ഡിജിറ്റൽ ഉപയോഗത്തിൽ ഏറ്റക്കുറച്ചിലുകൾ ഉണ്ടെന്നേയുള്ളു. ഈ സഹാചര്യത്തിൽ പുതിയ ആശയവും പുതിയ ഉത്പന്നങ്ങളുമായി ഇന്ത്യയിൽ നിരവധി സ്റ്റാർട്ടപ്പുകൾ എത്തിത്തുടങ്ങിയിട്ടുണ്ട്. എല്ലാ മേഖലകളിലും ഇതിന്റെ അലയടികൾ ഉയരുകയും

ചെയ്യുന്നു. സ്റ്റാർട്ടപ്പുകളുടെ എണ്ണത്തിൽ മൂന്നാം സ്ഥാനത്താണ് ഇന്ത്യ. ഒന്നാം സ്ഥാനത്ത് അമേരിക്കയും രണ്ടാം സ്ഥാനത്ത് ബ്രിട്ടനും. രാജ്യത്തെ സ്റ്റാർട്ടപ്പുകൾ വഴി 80,000 മുതൽ 85,000 തൊഴിലവസരങ്ങളാണ് സൃഷ്ടിക്കപ്പെട്ടത്. ഇന്ത്യൻ സ്റ്റാർട്ടപ്പ് മേഖലയിൽ 2020 ഓടെ രണ്ടു ലക്ഷം തൊഴിലവസരങ്ങൾ സൃഷ്ടിക്കപ്പെടുമെന്ന് നാസ്കോം-സിത്തോവ് പഠന റിപ്പോർട്ടുകൾ വ്യക്തമാക്കുന്നു. 2016 ൽ ഇന്ത്യൻ സ്റ്റാർട്ടപ്പ് മേഖല 2.2 ഇരട്ടി വാർഷിക വളർച്ച കൈവരിച്ചിട്ടുണ്ട്. 2020 ആകുമ്പോഴേക്കും ഇന്ത്യയിൽ 10,500 സ്റ്റാർട്ടപ്പുകളുണ്ടാകുമെന്ന് കണക്കുകൾ സൂചിപ്പിക്കുന്നു. 2015ൽ 350 ഓളം സ്റ്റാർട്ടപ്പുകൾ കാമ്പസുകളിൽ നിന്നു തന്നെ രൂപപ്പെട്ടു. ടെക്നോളജി സ്റ്റാർട്ടപ്പുകളാണ് കൂടുതലായി രൂപപ്പെടുന്നത്. സാമ്പത്തിക, വിദ്യാഭ്യാസ മേഖലയുമായി ബന്ധപ്പെട്ട് യഥാക്രമം ഫിൻടെക്, എഡ്യൂടെക് എന്നിവയിൽ വരും വർഷങ്ങളിൽ വൻ വളർച്ചയാണ് പ്രതീക്ഷിക്കുന്നത്. മറ്റൊരു മേഖല ആരോഗ്യ-മെഡിക്കൽ മേഖലയാണ്.

രാജ്യത്തെ 65 ശതമാനത്തിലധികം സ്റ്റാർട്ടപ്പുകളും മുംബൈ, ബാംഗ്ലൂർ കേന്ദ്രീകരിച്ചാണ് പ്രവർത്തിക്കുന്നത്.

### ഫിൻടെക്

ഇന്ത്യയിൽ ഏറ്റവും കൂടുതൽ സ്റ്റാർട്ടപ്പ് നിക്ഷേപങ്ങൾ നടക്കുന്നത് ഫിൻടെക് മേഖലയിലാണ്. ഇപ്പോൾ ചെയ്തുവരുന്ന ബിസിനസ് രീതിയിൽ പുനർനിർവചനം നടത്തുകയാണ് ഫിൻടെക് സ്റ്റാർട്ടപ്പുകൾ. ഈ മേഖല ആരംഭിച്ചിട്ടേയുള്ളുവെന്നാണ് വിലയിരുത്തുന്നത്. ആഗോള തലത്തിൽത്തന്നെ ഫിൻടെക് ഇടത്തിലേക്ക് പണം ഒഴുകുകയാണ്. ഇന്ത്യൻ ഫിൻടെക് കമ്പനികൾ തുടങ്ങിയിട്ടേയുള്ളു.

നോട്ട് പിൻവലിക്കലും ധനകാര്യ ഉൾപ്പെടുത്തലും ഈ മേഖലയിൽ വൻ വളർച്ചയുടെ വാതിലുകളാണ് തുറന്നിട്ടുള്ളത്. ഇന്ത്യയിൽ നാനൂറിലധികം ഫിൻടെക് കമ്പനികൾ പ്രവർത്തിക്കുന്നുണ്ടെന്നാണ് നാസ്കോം വിലയിരുത്തുന്നത്. 2020ഓടെ ഇന്ത്യൻ ഫിൻടെക് സോഫ്റ്റ്‌വേർ വിപണി 245 കോടി ഡോളറാകുമെന്നും നാസ്കോം വിലയിരുത്തുന്നു.

കാഷ്‌ലെസ് ഇക്കോണമിയായി ഇന്ത്യയെ മാറ്റാനുള്ള കേന്ദ്ര സർക്കാരിന്റെ തീരുമാനത്തോടെ ഡിജിറ്റൽ ട്രാൻസാക്ഷൻ മേഖലയിൽ പുതിയ സ്റ്റാർട്ടപ്പുകൾക്കും ഊർജം പകരുകയാണ്. പേടിഎമ്മും ഫ്രീചാർജുമൊക്കെ അരങ്ങുവാഴുന്നുണ്ടെങ്കിലും ഈ മേഖലയിൽ വലിയ സാധ്യതകളാണ് പുതിയ സംരംഭകരെയും കാത്തിരിക്കുന്നത്. ഗൂഗിൾ-ബോസ്റ്റൺ കൺസൾട്ടൻസി ഗ്രൂപ്പിന്റെ കണക്ക് പ്രകാരം അടുത്ത നാല് വർഷത്തിനുള്ളിൽ ഇന്ത്യയിൽ 500 ബില്യൺ ഡോളറിന്റെ ഇടപാടുകൾ ഡിജിറ്റൽ പേമെന്റിലൂടെ നടക്കുമെന്നാണ് പ്രതീക്ഷിക്കുന്നത്. 2023 ഓടെ കറൻസിയെ പിന്തള്ളി ഡിജിറ്റൽ ഇടപാടുകൾ മുൻപന്തിയിലെത്തും. 2025 ആകുമ്പോഴേക്കും ഇത് 59 ശതമാനത്തിൽ എത്തും.

നിലവിലുള്ള ഫിൻടെക് സ്റ്റാർട്ടപ്പുകളിൽ കൂടുതലും റീട്ടെയിൽ മേഖലയിലാണ് ശ്രദ്ധകേന്ദ്രീകരിച്ചിരിക്കുന്നത്. അടുത്ത അഞ്ച് വർഷത്തോടെ ഫിൻടെക് മേഖലയിൽ 1,000 സ്റ്റാർട്ടപ്പുകൾ ഉണ്ടാകുമെന്നാണ് പ്രതീക്ഷിക്കുന്നത്. 4ജിയുടെയും ഗ്രാമങ്ങളിൽ ബ്രോഡ്ബാൻഡിന്റെയും വളർച്ച വർധിക്കുന്നതോടെ ഡിജിറ്റൽ ഇടപാടുകൾ വർധിക്കുക തന്നെ ചെയ്യും. നിലവിൽ ലോകത്തിലെ തന്നെ ഏറ്റവു കൂടുതൽ വളർച്ച പ്രാപിക്കുന്ന ഇന്റർനെറ്റ് ഇക്കോണമിയാണ് ഇന്ത്യയുടേത്.

കണക്റ്റിവിറ്റി രംഗത്തെ വളർച്ച സ്റ്റാർട്ടപ്പുകൾക്ക് ഏറെ പ്രയോജനപ്പെടും. 2020 ഓടെ ഇന്ത്യയിൽ ഒരു ബില്ല്യൻ മൊബൈൽ ഉപയോക്താക്കളുണ്ടാകുമെന്നാണ് ജിഎസ്എംഎയുടെ പഠനം വ്യക്തമാക്കുന്നത്. ആഗോളതലത്തിൽ ഇന്ത്യയ്ക്ക് മൊബൈൽ ഉപയോക്താക്കളുടെ എണ്ണത്തിൽ രണ്ടാം സ്ഥാനമാണുള്ളത്. മൊബൈൽ സമ്പദ് വ്യവസ്ഥ 2016 പഠന റിപ്പോർട്ടിൽ ജനസംഖ്യയിൽ പകുതി പേരും മൊബൈൽ സേവനം ഉപയോഗിക്കുന്നതായി കണ്ടെത്തിയിട്ടുണ്ട്. 2020 ഓടെ 350 ദശലക്ഷം പുതിയ ഉപയോക്താക്കളെയാണ് പ്രതീക്ഷിക്കുന്നത്. ഇത് 2015 ലെ 47 ശതമാനത്തിൽ നിന്നും 68 ശതമാനത്തിലെത്തും. 3ജി, 4ജി കണക്ഷൻ എടുക്കുന്നവരുടെ എണ്ണം 2020 ഓടെ 670 ദശലക്ഷത്തിലെത്തുമെന്നാണ് കണക്ക്.

ആധാർ, യുപിഐ, 4ജി നെറ്റവർക്ക് എന്നിവയുടെ സംയോജനത്തോടെ ഉപഭോക്താക്കളിൽ ഒരു ഏകീകരണം ഉണ്ടാകും. ഇത് ഫിൻടെക് സ്റ്റാർട്ടപ്പുകളിലെ വളർച്ചയും വേഗത്തിലാകും.

ഡിജിറ്റൽ പേമെന്റിലേക്ക് മാറുന്നതിന് ചെറുകിട ഇടത്തരം ബിസിനസുകൾക്ക് ആനുകൂല്യങ്ങൾ പ്രഖ്യാപിക്കുവാൻ ഗവൺമെന്റ് തയാറായേക്കും. എങ്ങനേയും ഏതാനും വർഷങ്ങൾക്കുള്ളിൽ ക്യാഷിന്റെ മുന്നിൽ ഡിജിറ്റൽ പേമെന്റിനെ എത്തിക്കുന്നതിനു ഗവൺമെന്റ് എല്ലാ ശ്രമവും നടത്തുകയാണ്.

ഇതു പുതിയ ബിസനസുകൾക്ക് അവസരമൊരുക്കുന്നു. ഡെലിവറി മെച്ചപ്പെടുത്തുന്നതിനുള്ള സാങ്കേതിക വിദ്യയും സ്ഥാപനങ്ങളും ഏറ്റവും അവശ്യമാണ്. പണമിടപാടായതിനാൽ അതിന്റെ സുരക്ഷയും പ്രധാനമാണ്. ചെറുതും വലുതുമായ കോടിക്കണക്കിനു സ്ഥാപനങ്ങൾ ഉള്ളതിനാൽ നിരവധി സ്ഥാപനങ്ങൾക്ക് ഈ മേഖലകളിൽ സാധ്യതയുണ്ട്.

എടിഎം, ഡെബിറ്റ്, ക്രെഡിറ്റ് കാർഡുകൾ, വാലറ്റുകൾ, മറ്റു കാർഡുകൾ തുടങ്ങിയവയ്ക്കു പകരമുള്ള ഡെലിവറി സംവിധാനവും അതിന്റെ സുരക്ഷയും ഉയർന്നുവരുന്ന മേഖലയാണ്. ധനകാര്യമേഖലയിൽ തന്നെ നിക്ഷേപം, വായ്പ എന്നിവയിൽ നിരവധി സാധ്യതകളാണ് നിലനിൽക്കുന്നത്.

### ലോജിസ്റ്റിക്

ചരക്ക് സേവനരംഗത്ത് 2016 ലെ കണക്കുകൾ പ്രകാരം വിവിധ സ്റ്റാർട്ടപ്പുകളിൽ 119 മില്യൺ ഡോളറിന്റെ നിക്ഷേപമാണ് ഉണ്ടായത്. കഴിഞ്ഞ വർഷം പക്ഷേ ഈ രംഗത്ത് അത്ര അനുകൂലമായിരുന്നില്ല. പുതിയ രീതിയിലുള്ള ഇന്നവേഷനും ഏകീകരണവും വേണ്ട മേഖലയായതുകൊണ്ടു തന്നെ വരും നാളുകളിൽ പുതിയ സാധ്യതകൾ ഇവിടെയുമുണ്ടാകും. 30 മുതൽ 40 ദിവസത്തെ ക്രെഡിറ്റിലാണ് ചരക്ക് സേവനരംഗം പ്രവർത്തിക്കുന്നത് എന്നതുതന്നെയാണ് സ്റ്റാർട്ടപ്പുകൾ

ക്കും പ്രശ്നമായി നിൽക്കുന്നത്. മാത്രമല്ല ചരക്ക് സേവനമേഖല വിവിധ ഭാഗങ്ങളിലായി ചിതറി ക്കിടക്കുന്നതിനാൽ ഇവ തമ്മിലുള്ള ഏകീകര ണവും ബുദ്ധിമുട്ടുണ്ടാക്കുന്നു. എന്നാൽ കേന്ദ്ര സർക്കാരിന്റെ ചരക്ക് സേവന നികുതിയും കാഷ്ലെസ് പദ്ധതിയും ഇതിൽ മാറ്റമു ണ്ടാക്കിയേക്കാം. ധനഇടപാടുകൾ വേഗത്തിലാകു ന്നതോടെ കൂടുതൽ നിക്ഷേപങ്ങളും ടെക്നോ ളജിയും മേഖലയിലേക്കെത്തും. 2020 ഓടെ 307 ബില്യൺ ഡോളറിന്റെ നിക്ഷേപമാണ് ലോജി സ്റ്റിക് മേഖലയിൽ പ്രതീക്ഷിക്കുന്നത്.

## എഡ്യൂടെക്

കണ്ണൂർ അഴിക്കോട് സ്വദേശിയായ ബൈജു രവീന്ദ്രൻ തയാറാക്കിയ എഡ്യുടെക് സ്റ്റാർട്ടപ്പായ ബൈജൂസ് ആപ്പ് ഇന്ന് 3,500 കോടി മൂല്യ മുള്ള സ്റ്റാർട്ടപ്പ് കമ്പനിയാണ്. കഴിഞ്ഞ വർഷം അവസാനത്തോടെ ഫേസ്ബുക്ക് സ്ഥാപകൻ മാർക് സുക്കർബർഗിന്റെയും ഭാര്യ ചാൻ സുക്കർ ബർഗിന്റെയും ഉടമസ്ഥതയിലുള്ള സിഎസ്ഐ ഇനിഷ്യേറ്റീവ് ബൈജൂസ് ആപ്പിൽ നിക്ഷേപി ച്ചത് 332 കോടി രൂപയാണ്. ആറാം ക്ലാസ് മുതൽ പ്ലസ് ടു വരെയുള്ള കുട്ടികൾക്ക് ഗണിതം, ശാസ് ത്രം എന്നീ വിഷയങ്ങളിൽ മൊബൈൽ ആപ്പിന്റെ സഹായത്തോടെ പഠനം എളുപ്പമാക്കുന്ന സംരംഭ മാണ് ബൈജൂസ് ലേണിംഗ് ആപ്പ്. ഇതിനോ ടകം തന്നെ ആപ്ലിക്കേഷൻ 5.5 ദശലക്ഷം പേർ ഡൗൺലോഡ് ചെയ്തു. 2,50,000 വാർഷിക പെ യ്ഡ് ഉപഭോക്താക്കളുണ്ട്.

ഇന്ത്യയിൽ മുഴുവൻ 1.4 ദശലക്ഷം വിദ്യാ ഭ്യാസ സ്ഥാപനങ്ങളിലായി 227 ദശലക്ഷം വിദ്യാർ ത്ഥികൾ ഉണ്ടെന്നാണ് കണക്കാക്കുന്നത്. ഇവർ ക്കായി ഇപ്പോൾ ഉള്ളത് 270 എഡ്യുടെക് സ്റ്റാർട്ട പ്പുകളും. മിക്ക സ്റ്റാർട്ടപ്പുകളും മികച്ച വിദ്യാഭ്യാസ രീതി രൂപീകരിക്കുന്നതിന്റെ പരീക്ഷണത്തി ലുമാണ്.

പതിയെ മാത്രം വളർച്ചപ്രകടമാക്കുന്ന സ്റ്റാർട്ടപ്പ് മേഖലയാണ് എഡ്യൂടെക് എന്നു വിളിക്കുന്ന വിദ്യാ ഭ്യാസ രംഗം. ഉപയോഗിക്കുന്നവരിൽ വിശ്വാസ്യത ഉണ്ടാക്കിയെടുക്കുന്നതിനായി കൂടുതൽ കഠിനാ ധ്വാനം വേണ്ടിവരികയും ചെയ്യും. സൗജന്യമായ നിരവധി സങ്കേതങ്ങൾ ഉള്ളതുകൊണ്ടു തന്നെ പെയ്മെന്റ് നൽകിയുള്ള സ്റ്റാർട്ടപ്പുകൾ അതിനു തക്കവിധത്തിലുള്ള സേവനം നൽകിയെങ്കിൽ മാത്രമേ പിടിച്ചു നിൽക്കാനാകൂ.

ഉന്നത വിദ്യാഭ്യാസത്തിന് ചെലവേറുന്ന കാല ഘട്ടമാണ് വരുന്നത്. അതുകൊണ്ടു തന്നെ ചെലവു കുറഞ്ഞ സൗകര്യപ്രദമായ പുതിയ പാഠ്യരീതി യിലേക്ക് സമൂഹവും മാറിത്തുടങ്ങുകയാണ്. ഈ സാധ്യത തന്നെയാണ് എഡ്യൂടെക് സ്റ്റാർട്ട പ്പുകളെയും കാത്തിരിക്കുന്നത്.

വേദാന്ത്, ബൈജൂസ് ലേണിംഗ്, സൂപ്പർപ്രോ ഫ്സ്, സിംപ്ലീ ലേൺ, നയീ ദിശ, എംബൈബ്, സ്കൂൾ ഗുരു, ടെക്സ്റ്റ് ബുക്ക് തുടങ്ങിയ സ്റ്റാർ ട്ടപ്പുകൾ ഈ വിഭാഗത്തിൽ മുൻ നിരയിൽ നിൽ ക്കുന്നവയാണ്. മുൻ വർഷങ്ങളെ വച്ചു നോക്കി യാൽ എഡ്യുടെക് മേഖലയിൽ ഏറ്റവും കൂടതൽ നിക്ഷേപമുണ്ടായത് 2015 ലാണ്. 115.7 മില്യൺ ഡോളറിന്റെ നിക്ഷേപമാണ് ആ വർഷം നടന്നത്. 2016 ൽ ഇത് 77.6 മില്യൺ ഡോളറിലേക്ക് ഒതുങ്ങി.

## ആരോഗ്യം, മെഡിക്കൽ

വിദ്യാഭ്യാസംപോലെ തന്നെ പുതിയ സംരംഭ ങ്ങൾക്കു വളരെ സാധ്യതയുള്ള മേഖലയാണ് ആരോ ഗ്യം, മെഡിക്കൽ മേഖല. ടെലിമെഡിസിൻ മുതൽ മെഡിക്കൽ ഡിജിറ്റൽ ഡേറ്റ വരെയുള്ള സംരം ഭങ്ങൾക്കു സാധ്യതയേറെയാണ്. മെഡിക്കൽ റിക്കാർ ഡുകൾ ഡിജിറ്റലായി സൂക്ഷിക്കുന്ന എച്ച് ക്യൂ അടു ത്തകാലത്ത് ആരംഭിച്ച് അതിവേഗം വളരുന്ന സംരം ഭമാണ്. പോർത്തിയ മെഡിക്കൽ, മെഡ്ജെനോം, ലൈബ്രേറ്റ്, മെഡ്വെൽ വെൻചർ തുടങ്ങി നിരവധി കമ്പനികൾ ഈ മേഖലയിൽ അടുത്തകാലത്ത് പ്രവേശി ക്കുകയും വളർന്നുകൊണ്ടിരിക്കുകയും ചെയ്യുന്ന വയാണ്.

ഈ മേഖലയിൽ ഡേറ്റ മൈനിംഗിനും വലിയ സാധ്യതയാണ്. മരുന്നുത്പാദനം, ആരോഗ്യ സംര ക്ഷണം, ഹെൽത്ത് മാനേജ്മെന്റ്, ഡോക്ടർ നെറ്റ്വർ ക്കിംഗ് ആൻഡ് എൻഗേജ്മെന്റ്, ഇ-കൊമേഴ്സ് ഫാർ മസി, പേഷ്യന്റ് എഡ്യൂക്കേഷൻ നെറ്റ്വർക്ക്, ലൈഫ് സ്റ്റൈൽ സർവീസസ്, ഹെൽത്ത് ഡിവൈസസ് തുടങ്ങിയവയിൽ നിരവധി സാധ്യതകളാണുള്ളത്. ഇന്ത്യൻ ജനസംഖ്യതന്നെയാണ് ഈ മേഖലയിലെ സംരംഭക സാധ്യതകൾ തുറന്നു തരുന്നത്.

## സൈബർ സെക്യൂരിറ്റി

പുതിയ കാലഘട്ടത്തിൽ എല്ലാം ഇന്റർനെറ്റ് അധിഷ്ഠിതമായതോടെ സൈബർ സുരക്ഷാ മേഖല യുടെ പുതിയ വാതിലുകൾ സ്റ്റാർട്ടപ്പുകൾക്കായി തുറന്നി രിക്കുകയാണ്. സൈബർ സെക്യൂരിറ്റി മേഖല ഏതാ ണ്ടുതന്നെ വിദേശരാജ്യങ്ങൾക്ക് കയ്യടക്കി വച്ചിരി ക്കുന്നിടത്തേക്കാണ് നൂതന ആശയങ്ങളുമായി ഇന്ത്യൻ സ്റ്റാർട്ടപ്പുകൾ എത്തുന്നത്.

കാഷ്ലെസ് ഇന്ത്യയുടെ ഭാഗമായി ഡിജിറ്റൽ ഇടപാ ടുകൾ കൂടുതൽ വർധിച്ചതോടെ കൂടുതൽ സൈബർ സുരക്ഷയും ആവശ്യമായി വന്നിരിക്കുന്നു. അതു കൊണ്ടു തന്നെ സൈബർ സെക്യൂരിറ്റി സ്റ്റാർ ട്ടപ്പുകൾക്ക് അനുകൂലമായ അന്തരീക്ഷമാണ് ഇപ്പോഴു ള്ളത്. രാജ്യത്തെ 120 ലധികം സ്റ്റാർട്ടപ്പുകളിലായി 286 മില്യൺ ഡോളറിന്റെ നിക്ഷേപമാണ് ഇതുവരെ ഉണ്ടായിരിക്കുന്നത്. 2014ൽ മൊത്തം 29 കമ്പനിക ളാണ് ഉണ്ടായിരുന്നതെങ്കിൽ 2015ൽ മാത്രം പുതു തായി 27 കമ്പനികളാണ് രൂപം കൊണ്ടത്.

ഡേറ്റ സെക്യൂരിറ്റി കൗൺസിൽ ഓഫ് ഇന്ത്യയുടെ കണക്കുകൾ പ്രകാരം നിലവിൽ 400 കോടി ഡോളർ വിലയുള്ളതാണ് ഇന്ത്യയിലെ സൈബർ സെക്യൂരിറ്റി മാർക്കറ്റ്.

2025 ആകുമ്പോഴേക്കും ഇത് 3500 കോടി ഡോ ളറിലേക്ക് വളർച്ചപ്രാപിക്കുമെന്നാണ് പ്രതീക്ഷിക്കു ന്നത്. വലിയ മാറ്റങ്ങൾക്കു വിധേയമായിക്കൊണ്ടിരിക്കു ന്നതിനാൽ ഡിജിറ്റൽ സൈബർ സെക്യൂരിറ്റി മേഖ ലയിൽ ഗവൺമെന്റും കൃത്യമായ റിപ്പോർട്ടു തയാറാ ക്കുന്നതേയുള്ളൂ. ഇതും പുതിയ സ്റ്റാർട്ടപ്പുകൾക്ക് പുത്തൻ പരീക്ഷണത്തിന് വഴികൾ തുറന്നു തരുന്നു. ലോകമൊട്ടാകെ സൈബർ സെക്യൂരിറ്റി മേഖലയിൽ നിരവധി സ്റ്റാർട്ടപ്പുകൾ ഉയർന്നു വരികയാണ്. ●

# SHOT AT SIGHT

## *Clouds of Cochin*





Inspired by the Suns of Kottayam, I took to the skies to catch the clouds of Cochin. Cloud watching has been one of my favorite pastimes since childhood. I've thought of clouds as wings of angels. And every time a loved one passes on, I tend to believe that they've just moved to the clouds, for a forever free ride around the world.

You can watch clouds in two ways. One way is to see them as a wide, wispy canvas of freshly popped cotton bolls. The other is to focus on just one or a cluster. And this way, if you're lucky, you could see incredible lifelike shapes. Amorphous by nature, clouds sometimes take definite patterns that resemble things we're familiar with. Seeing images in random data where they don't really exist is known as pareidolia. To experience this visual magic, you need a mind that's as free-floating as the clouds.

If you like these clouds here, I invite you to look up. There's more.

**Ria Jason**

SHOT AT SIGHT is a new regular feature in ADCOM.
We invite photographers, both amature and professional, to contribute to this page.
Please send high resolution pictures with a brief narrative to: effectiveadcom@gmail.com










Model Code: 78/2018



Model Code: 79/2018






tips n tricks



**Adobe Photoshop-ൽ GRUNGE EFFECTS create ചെയ്യുന്നത് എങ്ങിനെയെന്ന് വിശദീകരിക്കുകയാണ് ഈ അദ്ധ്യായത്തിൽ.**

## Designer's Corner

തയ്യാറാക്കിയത് TK Wilson





Adobe Photoshop-ൽ ഒരു image-ന് **Grunge Effects** കൊടുക്കുന്നത് എങ്ങിനെയെന്ന് നോക്കാം. താഴെ കൊടുത്തിരിക്കുന്ന ചിത്രത്തിൽനിന്നും എന്താണ് Grunge Effect എന്ന് മനസ്സിലാക്കാവുന്നതാണ്. അതിന്റെ ഒറിജിനൽ ഇമേജ് inset-ൽ കാണിച്ചിരിക്കുന്നു. ഒരു sports event, youth festival, party poster മുതലായവയൊക്കെ ഡിസൈൻ ചെയ്യുമ്പോൾ അതിന്റെ 'Design Value' വർദ്ധിപ്പിക്കേണ്ടി വരുമ്പോൾ Grunge Effects വളരെ ഉപകാരപ്രദമാണ്. ഇത് ചെയ്യുന്നതിന് ഫോട്ടോഷോപ്പിൽ ധാരാളം മാർഗ്ഗങ്ങളുണ്ട്. Grunge Brushes ഉപയോഗിക്കുന്നതാണ് ഒരു മാർഗ്ഗം. എന്നാൽ ഇതിനായി ഏറ്റവും എളുപ്പമുള്ള മറ്റൊരു മാർഗമാണ് ഇവിടെ പ്രതിപാദിക്കുന്നത്. ഫോട്ടോഷോപ്പിൽ Actions ഉപയോഗിച്ചുകൊണ്ടുള്ളതാണ് ഈ മാർഗം. ഇതിന് ആദ്യമായി ചില web site-കളിൽ നിന്നും Actions download ചെയ്യാവുന്നതാണ്. (ചില site addresses ഇവിടെ കൊടുക്കുന്നു. https://goo.gl/Ls64M6, https://goo.gl/hMClyl). തുടർന്ന് ഈ Action files ഫോട്ടോഷോപ്പിന്റെ 'Actions Folder'-ൽ install ചെയ്യുക. അതിനായി ഈ Action File-ൽ double click ചെയ്താൽ മതിയാവുന്നതാണ്. ഇനി നമുക്ക് Grunge Effect കൊടുക്കേണ്ട ഇമേജ് ഓപ്പൺ ചെയ്യുക. അതിന്ശേഷം Window>Actions എടുക്കുക. അപ്പോൾ നമ്മൾ ഇൻസ്റ്റാൾ ചെയ്ത Actions അവിടെ കാണാവുന്നതാണ്. തുടർന്ന് Actions പാനലിന്റെ താഴെയുള്ള 'Start Arrow' യിൽ ക്ലിക് ചെയ്യുക. ഇപ്പോൾ ആ ആക്ഷൻ ഫയലിൽ റെക്കോർഡ് ചെയ്യപ്പെട്ടിട്ടുള്ള ഓരോ ആക്ഷൻസും ഓട്ടോമാറ്റിക് ആയി പ്രവർത്തിക്കുന്നത് കാണാം. ഏതാനും മിനിറ്റുകൾക്കുള്ളിൽ ആ image ഒരു Grunge Effect ആയി രൂപാന്തരപ്പെട്ടിരിക്കുന്നതു കാണാം.

InDesign, Illustrator, Photoshop എന്നിവയുടെ മലയാളത്തിലുള്ള video tutorials കാണുന്നതിനായി താഴെ കാണുന്ന YouTube Channel, Facebook Page എന്നിവ സന്ദർശിക്കുക, subscribe ചെയ്യുക, അഭിപ്രായങ്ങൾ രേഖപ്പെടുത്തുക, share ചെയ്യുക.

tkwill2son@gmail.com www.youtube.com/c/WilsonKunjan
www.facebook.com/youwillearngraphicdesigning



